# ഇഷ ആശ്രമത്തിൽ ഒരു ദിവസം



പ്രൊഫ. മോഹൻദാസ് കെ പി

ഡിസംബർ 2017

## ഉള്ളടക്കം

## 1. ഇഷ ആശ്രമത്തിലേക്ക്

ഡിസംബറിലെ ഒരു മഞ്ഞണിഞ്ഞ പ്രഭാതത്തിൽ ഞാൻ എന്റെ ഒരു സുഹൃത്തുമായി കഴിഞ്ഞ ദിവസം കോയമ്പത്തൂരിലുള്ള ഇഷ ആശ്രമത്തിൽ പോയിരുന്നു. കഴിഞ്ഞ ആറേഴ് മാസങ്ങളിലായി മിക്കവാറും ദിവസങ്ങളിൽ ഞാൻ സദ്ഗുരു ജഗ്ഗി വാസുദേവിന്റെ ശിഷ്യന്മാർ കോഴിക്കോട്ട് വച്ച് പഠിപ്പിച്ചു തന്ന അര മണിക്കൂർ യോഗ – ധ്യാന പരിപാടി (Inner Engineering– Sambhavi) മിക്കവാറും ദിവസങ്ങളിൽ രാവിലെയും വൈകുന്നേരവും ചെയ്യുന്നുണ്ട്. അതിൽ നിന്ന് പൊതുവേ എന്റെ ചിന്താഗതിയിലും ആരോഗ്യനിലയിലും ചില വ്യത്യാസങ്ങൾ ഉള്ളതായി എനിക്കും എന്റെ കുടുംബാംഗങ്ങൾക്കും അനു ഭവപ്പെട്ടതു കൊണ്ടു അദ്ദേഹം നിർമ്മിച്ചു പരിപാലിച്ചു വരുന്ന ഈ ആശ്രമം നേരിട്ട് കാണണമെന്ന് തോന്നി അവിടെ പോയതാണ്. അടുത്ത കാലത്ത് ഞാൻ ചിലപ്പോൾ മുഖപുസ്തകത്തിലും വാട്സാപ്പിലും മറ്റും ഷെയർ ചെയ്യുന്ന അദ്ദേഹ ത്തിന്റെ സദ്വചനങ്ങളും ചില വിഡിയോകളും കണ്ടു പലരും ഞാനും ഒരു ആൾ ദൈവത്തിന്റെ പുറകെ നടക്കുന്ന ആളാണോ എന്ന് തെറ്റിദ്ധരി ച്ചിട്ടുണ്ടാവം . അങ്ങനെയുള്ള തെറ്റിദ്ധാരണകൾ മാറ്റാൻ ഉള്ള ശ്രമം അല്ല ഇതെന്ന് എന്ന് ആദ്യമേ വിനയപൂർവ്വം പറയട്ടെ. എന്റെ വ്യക്തിപരമായ അനുഭവം എഴുതുന്നു എന്നുമാത്രം. ശാസ്ത്ര വിഷയങ്ങൾ പഠിപ്പിക്കുകയും അവയെപ്പറ്റി അൽപസ്വൽപ്പം എഴുതുകയും ചെയ്യുന്ന ഞാൻ ഈ എഴുപതാം വയസ്സിലും യുക്തി വാദിയല്ല, ദൈവം എന്ന സർവശക്തനിൽ വിശ്വസിക്കുന്നയാളും ആണ്, സ്വയം ദൈവമാണെന്ന് അവകാശപ്പെടുന്ന അഥവാ ശിഷ്യന്മാർ

പറഞ്ഞു നടക്കുന്ന ആള്ദൈവങ്ങളോട് തീരെ ബഹുമാനം ഉള്ളയാളും അല്ല. ഇത്രയും ആമുഖമായി.

കോയമ്പത്തൂരിലെ ഇഷയോഗ കേന്ദ്രം നഗരത്തിൽ നിന്ന് മുപ്പത്തിലധികം കി മീ ദൂരത്തിൽ ശിരുവാണി അണക്കെട്ടിലേക്ക് പോകുന്ന റോഡിൽ വെള്ളിയാംഗിരി കുന്നുകളുടെ താഴ്വാരത്തിലാണ്. ദക്ഷിണദേശത്തെ കൈലാസം എന്നറിയപ്പെടുന്ന നീലഗിരി കുന്നുകളിലൊന്നാണ് വെള്ളിയാം ഗിരി കുന്നുകൾ. ഈ കുന്നിന്റെ മുകളിൽ ശിവഭഗവാനെ സ്വയംഭുവായി ( തനിയെ വളരുന്നത്) ആരാധിക്കുന്നു. പല പ്രായത്തിലും ഉള്ള ഭക്തജനങ്ങൾ ഏകദേശം 13 കി മീ. ദൂരം മല കയറി ഇപ്പോഴും അവിടെ പ്രാർഥിക്കാൻ പോകുന്നുണ്ട്. കച്ചയ്യപ്പർ പേരൂർ എന്നറിയപ്പെടുന്ന പുരാണത്തിൽ ഈ കുന്നുകളുടെ മുകളിൽ വിഷ്ണുഭഗവാൻ ശിവനെ ധ്യാനിച്ചിരുന്നു എന്ന് പറയുന്നു.

കഥ ഇങ്ങനെയാണ്. വിഷ്ണു ഭഗവാൻ ശിവനെ ഒരിക്കൽ പ്രാർഥിച്ചു കൊണ്ടിരുന്നു. അപ്പോൾ ശിവൻ പ്രത്യക്ഷപ്പെട്ടു ചോദിച്ചു "എന്താണ് താങ്കൾക്കു വേണ്ടത് " വിഷ്ണു ശിവനോട് പറഞ്ഞു " ഭഗവാനെ ഞാൻ അങ്ങയുടെ താണ്ഡവനൃത്തം കണ്ടിട്ടില്ലല്ലോ, അതിനെന്നെങ്കിലും ഒരവസരം ഉണ്ടാകുമോ? ".ശിവൻ പറഞ്ഞു "പതഞ്ജലി, വ്യാഘ്രപാദർ എന്നീ മഹർഷിമാർ ചില പ്രത്യേക ക്രിയകൾ ചെയ്തപ്പോൾ ഞാൻ ചിദംബരത്തു വെച്ച് എന്റെ നൃത്തം അവരെ കാണിച്ചിട്ടുണ്ട്. അതുകൊണ്ടു താങ്കൾക്കു എന്റെ നൃത്തം കാണണമെങ്കിൽ മേലെചിദംബരത്തോ വെള്ളിയാംഗിരി കുന്നുകളിലോ പോയാൽ മതി". ഇത് കേട്ട് വിഷ്ണു ഭഗവാൻ രുദ്രാക്ഷം ധരിച്ചു വെള്ളിയാംഗിരി കുന്നുകളിൽ തെക്ക് പടിഞ്ഞാറു ഭാഗത്ത്

ചെന്നു ശിവനെ പ്രാർഥിച്ചു എന്നും അദ്ദേഹത്തിന്റെ നൃത്തം അവിടെ വച്ചു കണ്ടു എന്നുമാണ് പുരാണ കഥ. .ഏതായാലും ഈ കുന്നിന്റെ മുകൽഭാഗത്ത് ഇന്നും ഒരു തറയും ചെറിയ ഒരു ശിവക്ഷേത്രവും നിലകൊള്ളുന്നുണ്ട്. ഇഷയോഗ ആശ്രമം തുടങ്ങിയ കാലത്ത് എന്റെ കൂടെ വന്ന സുഹൃത്ത് കാൽനടയായി ഈ കുന്നിന്റെ മുകളിൽ പോയി ദർശനം നടത്തിയെന്ന് പറഞ്ഞിട്ടുണ്ട്. അതുകൊണ്ടു യോഗയുടെ ആദിഗുരുവായ ശിവഭഗവാന്റെ ക്ഷേത്രത്തിനു താഴെത്തന്നെ ഈ ആശ്രമം ഉണ്ടാക്കാനുള്ള കാരണവും ഇത് തന്നെ യാവാം .

യോഗ എന്നത് സുമാർ 15000 വർഷങ്ങൾക്കു മുമ്പ് കൈലാസ ത്തിൽ വച്ച് ഏഴ് മഹര്ഷിമാർക്ക് (സപ്തർഷികൾ) സാക്ഷാൽ ശിവ ഭഗവാൻ തന്നെ യോഗയുടെ 16 രീതികൾ ഓരോരുത്തരെയും പഠിപ്പിച്ചു കൊടുത്തു. ഭഗവാൻ ഇവരോട് അവരവർ പഠിച്ചത് മറ്റു രാജ്യങ്ങളിൽ കൊണ്ടു പോയി സാധാരണ ജനങ്ങളെ പഠിപ്പിക്കണമെന്നും ആവശ്യപ്പെട്ടു വത്രെ. ഇവർ പഠിച്ച 16 രീതികൾ പരസ്പരം പഠിപ്പിച്ചു 112 യോഗരീതികൾ ഉണ്ടായി എന്നും ഈ സപ്തർഷികൾ ഭാരതത്തിനു പുറമേ , പേർഷ്യ, ആഫ്രിക്ക, യുറോപ്പ് തെക്കെ അമേരിക്ക എന്നിവിടങ്ങളിൽ പോയി ജനങ്ങളെ യോഗ പഠിപ്പിച്ചുവെന്നും പറയപ്പെടുന്നു. ഇതെല്ലാം കെട്ടുകഥകളാവാം എങ്കിലും ഈ കുന്നുകൾക്കു ശിവഭഗവാനുമായുള്ള ബന്ധം നാട്ടുകാർക്കിടയിൽ പ്രസിദ്ധമാണ്.

അങ്ങനെ സദ്ഗുരു ജഗ്ഗി വാസുദേവ് യോഗയിൽ താല്പര്യം ഉള്ള മനുഷ്യരുടെ ആന്തരീയ(ആത്മീയ) വളർച്ചയ്ക്കു സഹായിക്കാൻ വേണ്ടി നിർമ്മിച്ച ഈ ആശ്രമം അത്തരം

ആൾക്കാരുടെ ഒരു തീർഥാടന കേന്ദ്രം ആയി ഇന്ന് മാറിയിരിക്കുന്നു. പത്തിലധികം വർഷങ്ങൾക്കു മുമ്പ് ഏതാനും അനുയായികളുമായി താൻ സ്വയം ഓടിക്കുന്ന മോട്ടോർ ബൈക്കിൽ വളരെയധികം സ്ഥലങ്ങൾ പോയി നോക്കിയതിനു ശേഷം വിജനമായ ഈ മലഞ്ചെരിവിൽ അമ്പതേക്കക്കർ നല്ല നിരപ്പായ കൃഷി സ്ഥലം വാങ്ങി, മുളയും പനയോലയും കൊണ്ടു നിർമ്മിച്ച ഒരു താൽക്കാലിക ഷെഡ്ഡിൽ തുടങ്ങിയ ഈ ആശ്രമം ഇന്ന് നാനൂറിലധികം ഏക്കറിൽ വ്യാപിച്ചു കിടക്കുന്നു. യോഗയുടെ നാല് ഉപ വിഭാഗങ്ങളായ ജ്ഞാന, കർമ്മ, ക്രിയ, ഭക്തി യോഗയിൽ അറിവ് തേടി വരുന്നവർക്ക് അറിവ് പകരുവാൻ ഇന്ന് അവിടെ പതിവായി ക്ലാസുകൾ നടക്കുന്നു. ലോകത്തിന്റെ നാനാ ഭാഗങ്ങളിൽ നിന്നും വരുന്നവർ ഇവിടെ താമസിച്ചു യോഗ പഠിച്ചു തിരിച്ചു പോകുന്നു.

ഞാൻ കോഴിക്കോട്ടു നിന്നും എന്റെ സുഹൃത്തു തിരുവനന്തപുരത്തു നിന്നും തിരിച്ചു കോയമ്പത്തൂർ റെയിൽവേ സ്റ്റേഷനിൽ കഴിഞ്ഞ ദിവസം പത്തു മണിയോടെ എത്തി. അവിടെ നിന്നും ഒരു ടാക്സിയിൽ 11 മണിയോടെ ആശ്രമ ത്തിലും എത്തി. മനോഹരമായ പശ്ചിമഘട്ടത്തിലെ പർവതനിരയുടെ പാലക്കാട് ഭാഗത്ത് കാണുന്ന മലകളുടെ കിഴക്ക് ഭാഗത്താണീ സ്ഥലം. ചെറിയ തോതിൽ മഴയുടെ ഭീഷണി ഉണ്ടായിരുന്നു എങ്കിലും പൊതുവേ പകൽ മുഴുവൻ നല്ല കാലാവസ്ഥയായിരുന്നു.

ചില വിവരങ്ങൾക്ക്
അവലംബംhttps://en.wikipedia.org/wiki/Velliangiri_Mountains
https://commons.wikimedia.org/w/index.php?curid=52702227



## 2.ദേവീക്ഷേത്രവും ആരാധനയും

അങ്ങനെ ആദിയോഗിയായ ശിവന്റെ സാന്നിദ്ധ്യമുള്ള ഫലഭൂയിഷ്ഠമായ മണ്ണിൽ സ്ഥാപിച്ച ഇഷ ആശ്രമത്തിൽ ഞങ്ങൾ രണ്ടു പേരും എത്തി. എന്റെ സുഹൃത്തു മുൻകൂട്ടി അറിയിക്കുകയും താമസത്തിന് ഒരു മുറി ബുക്ക് ചെയ്യുകയും ചെയ്തിരുന്നത് കൊണ്ടു പ്രവേശന കവാടത്തിൽ അദ്ദേഹത്തിന്റെ പേര് പറഞ്ഞപ്പോൾ തന്നെ പ്രവേശനം കിട്ടി. ആശ്രമത്തിന്റെ ഉള്ളിൽ സ്വീകരണ സ്ഥലത്ത് ചെന്ന് ഞങ്ങൾ രണ്ടു പേരും സ്വയം പരിചയപ്പെടുത്തി, പരിചയപ്പെടുത്തൽ രേഖകൾ കൊടുത്തു. അവർ അത് സ്കാൻ ചെയ്തു ഞങ്ങൾക്ക് രണ്ടു പേർക്കും മുറിയുടെ നമ്പർ രേഖപ്പെടുത്തിയ കയ്യിൽ കെട്ടാൻ ഒരു രിസ്റ്റ്ബാണ്ട് തന്നു. ആശ്രമത്തിൽ എവിടെയും കയറിച്ചെല്ലാൻ അത് ഞങ്ങളെ സഹായിക്കുമെന്നും പറഞ്ഞു. എന്റെ സുഹൃത്ത് ഞങ്ങൾക്ക് രണ്ടു പേർക്കും കൂടി ഒരു കൊട്ടേജ് ആണ് ബുക്ക് ചെയ്തിരുന്നത്. നദി കോട്ടേജുകൾ എന്നറിയപ്പെടുന്നവയില് ഭവാനി കൊട്ടേജ്. നമ്മുടെ നഗരങ്ങളിലെ ഇന്നത്തെ വാടക നിരക്കിൽ മിതമായ നിരക്ക് തന്നെ. ആവശ്യക്കാർക്ക് വിവിധ തരത്തിൽ ഉള്ള മുറി കൾ മുൻകൂട്ടി അറിയിച്ചാൽ ലഭ്യമാണ്. കൂടുതൽ വിവരങ്ങൾക്ക് ഇവിടെ കാണുന്ന ലിങ്കിൽ നോക്കുക.

http://ishayoga.org/hyderabad/newsletter/.../ashram-visit.html

സന്ദർശകർ വരാൻ ഉദ്ദേശിക്കുന്ന തീയതി, ആൾക്കാരുടെ എണ്ണം വരുന്ന സമയം എന്നിവ കാണിച്ചു ഒരു ഫോറം പൂരിപ്പിച്ചയച്ചാൽ താമസ സൗകര്യം ലഭ്യമായിരിക്കും . വിവരങ്ങൾ 94430 49553 എന്ന ഫോണിലും ലഭ്യമാണ് .

ആശ്രമത്തിൽ വരുന്ന സന്ദർശകർ സദ്ഗുരുവിന്റെ ഭാഷയിൽ തന്നെ പറഞ്ഞാൽ നാല് തരത്തിൽ പെട്ടുന്നവരാണ്. ഒന്നാമതായി കൌതുകം കൊണ്ടു മാത്രം വരുന്നവർ , അന്വേഷണം ആണ് അവരുടെ ലക്ഷ്യം , എന്തും ഏതും അൽപ്പം അപസര്പ്പക ബുദ്ധി യോടെ മനോഭാവത്തോടെ വീക്ഷിക്കുന്നവർ . ഗുരുവിന്റെ ഭാഷയിൽ investigators . ഇത്തരം ആർക്കാർ അവിടെ വരുന്നത് കൂടുതലും ആശ്രമത്തിൽ നടക്കുന്ന നല്ല കാര്യങ്ങളെക്കാൾ അവിടെ നടക്കുന്നത് എന്തെന്ന് വിമർശനാത്മകമായ കണ്ണുകളോടെ നോക്കാൻ വേണ്ടി മാത്രം ആണ്. ഇവർ മിക്കപ്പോഴും പ്രശ്നങ്ങൾ ഉണ്ടാക്കാൻ വരുന്നു എന്നതാണ് സത്യം മറ്റൊരു കൂട്ടർ വെറും കാഴ്ചക്കാർ മാത്രം . അവിടെ നടന്നു ആശ്രമം കാണാൻ മാത്രം വരുന്നവർ , ഒരു മ്യൂസിയം കാണുന്നതു പോലെയോ മറ്റോ വന്നു പോകുന്നവർ.നിർദ്ദോഷികളായ ഇവരെക്കൊണ്ടു ആശ്രമ ത്തിനോ സന്ദർശനം കൊണ്ടു അവർക്കോ മറ്റുള്ള വർക്കോ യാതൊരു പ്രയോജനവും ഉണ്ടാകുന്നില്ല. മൂന്നാമത്തെ കൂട്ടരാണ് കൂടുതൽ , സദ്ഗുരുവിന്റെ യോഗ ക്ലാസുകൾ ശ്രദ്ധാപൂർവ്വം പഠിച്ചു  തങ്ങളുടെ ജീവിതത്തിൽ അതെങ്ങനെ പ്രയോജനപ്പെടുത്താം എന്ന് അറിയാൻ വരുന്നവർ. ഇവർക്ക് വേണ്ടി ആശ്രമത്തിൽ പല പരിശീലന പരിപാടികളും മിക്കവാറും എല്ലാ മാസങ്ങളിലും നടത്തുന്നു. രണ്ടോ മൂന്നോ ദിവസം മുതൽ ആഴ്ച്ചകൾ വരെ നീണ്ടു നിൽക്കുന്ന പരിശീലന പരിപാടികൾ സംഘടിപ്പിക്കുന്നു. തമിഴിലും ഇംഗ്ലീഷിലും ഇവ നടത്തുന്നുണ്ട് ഇവിടെ. ഓരോ കാലത്തും നടക്കുന്ന പരിശീലന പരിപാടികളെപ്പറ്റി വിശദമായി വെബ് സൈറ്റിൽ വിവരങ്ങൾ ലഭ്യമാണ്. നാലാമത്തെ ആൽക്കാർ സദ്ഗുരുവിനു പൂര്ണമായും ശിഷ്യപ്പെടാൻ തയ്യാറായി വരുന്ന ഭക്തന്മാർ .

ഇവരിൽ മിക്കവാറും ഇഷായോഗ പരിപാടികളിൽ മുമ്പ് പങ്കെടുത്തു യോഗചര്യയുടെ ഗുണങ്ങളെപ്പറ്റി തികച്ചും ബോധവാന്മാരായിരിക്കും. സ്വാഭാവികമായും ഞങ്ങൾ മൂന്നാമത്തെ കൂട്ടത്തൽ പെട്ടവർ ആയിരുന്നു എന്ന് പറയാം . ഏതായാലും ഒന്നാമത്തെയും നാലാമത്തെയും കൂട്ടത്തിൽ പെട്ടവരല്ല, തീർച്ച.

മുൻകൂട്ടി തീരുമാനിച്ച യോഗപരിശീലന പരിപാടിക്ക് വരുന്നവരല്ലാത്തവർക്ക് ആശ്രമത്തിൽ പ്രധാനമായും കാണാനും അനുഭവിക്കാനും ഉള്ള പ്രധാനപ്പെട്ടവ ലിംഗഭൈരവീ ദേവീ ക്ഷേത്രത്തിലെ ദർശനം, ധ്യാനലിംഗസ്ഥാനത്തെ ധ്യാനം , അവിടെത്തന്നെ രാവിലെയും വൈകുന്നേരവും ചില പ്രത്യേക സമയത്ത് നടത്തുന്ന നാദാരാധന, ആദിയോഗി ദർശനം എന്നിവയാണ്.

പുരുഷന്മാർക്കും സ്ത്രീകൾക്കും പ്രത്യേക സ്നാനത്തിനു വേണ്ടി കുളങ്ങൾ ഉണ്ടാക്കി യിട്ടുണ്ട്. സൂര്യ കുണ്ട് , ചന്ദ്രകുണ്ട് എന്നിവ അറിയപ്പെടുന്നു. രണ്ടിലും പ്രത്യേക രീതിയിൽ നിർമ്മിച്ച കുളത്തിൽ സ്ഥാപിച്ച ഖരരൂപത്തിലുള്ള മെർക്കുറിയിൽ നിർമ്മിച്ച ശിവലിംഗ ങ്ങളിൽ തട്ടി ഊര്ജീകരിച്ച ജലത്തിൽ കുളി ക്കാൻ അവസരം കിട്ടുന്നു. ത്വക്ക് രോഗങ്ങൾ ഉള്ളവരോ ശരീരത്തിൽ മുറിവുകളോ വ്രണങ്ങളോ ഉള്ളവർക്കൊ പ്രവേശനം ഇല്ല. കുളത്തിൽ ഇറങ്ങുന്നതിനു മുമ്പ് ദേഹശുദ്ധി വരുത്തി പ്രത്യേക വസ്ത്രം ധരിച്ചു കുളത്തിൽ പ്രവേശിക്കാം .തണുത്ത ജലത്തിൽ കുളിക്കാൻ കഴിയാത്തവരും അപസ്മാരം പോലെയുള്ള രോഗങ്ങൾ ഉള്ളവരും കുളത്തിൽ ഇറങ്ങുന്നത് ഒഴിവാക്കണം എന്ന് എഴുതി വച്ചിട്ടുണ്ട്. ഞങ്ങൾ ഏതായാലും കുളിക്കാൻ തയാറായില്ല. ശബരിമലക്ക് പോകുന്ന ധാരാളം

അയ്യപ്പന്മാർ കുളിച്ചു കയറുന്നത് കണ്ടു. സൂര്യ കുണ്ടിന്റെ സമർപ്പണം സദ്ഗുരു നിർവഹിക്കുന്നതു യുട്യൂബിൽ കാണാം .

ലിംഗ ഭൈരവീ ( ദേവീ) ക്ഷേത്രം

ശിവശക്തി സങ്കൽപ്പങ്ങളാണ് ആശ്രമത്തിൽ ആരാധിക്കപ്പെ ടുന്നത്. ശക്ത്യാരാധനക്കുള്ള ദേവീ രൂപത്തിനാണ് ലിംഗ ഭൈരവി എന്ന് വിളിക്കുന്നത്. സാധാരണ നമ്മുടെ ക്ഷേത്രങ്ങളിൽ ഉള്ള സുന്ദരമായ മനുഷ്യസ്ത്രീ രൂപത്തിൽ ഉള്ള ദേവീ വിഗ്രഹങ്ങളിൽ നിന്നും തികച്ചും വിഭിന്നമായ ഒരു രൂപമാണ് ഇവിടെ കാണുന്നത്. ഇഷാകേന്ദ്രത്തിലെ വെബ്സൈറ്റിൽ പറയുന്നതു നോക്കാം "അമാവാസിയിലെ കറുത്ത രാത്രിയിലെപ്പോലെ കറുത്തിരുണ്ട ഒരു രൂപം ,ശക്തിയേറിയ രണ്ടു വലിയ കണ്ണുകൾ നമ്മെ തന്നെ തുറിച്ചു നോക്കുന്നു, അതുപോലെ തന്നെ സാധാരണയുള്ള കാഴ്ച്ചകളിൽ നിന്നും അനന്തതയിലേക്ക് ദൃഷ്ടി എത്തുന്ന മൂന്നാം കണ്ണും ഉള്ള ഒരു രൂപം. സ്വർണ നിറത്തിൽ ഉള്ള സാരിചുറ്റിയതായി കാണാം" ദൈവീകമായ സ്ത്രീരൂപത്തെ ഏറ്റവും ലളിതമായി ഇവിടെ അവതരിപ്പിച്ചിരിക്കുന്നു. ത്രികോണ ആകൃതിയിൽ ഉള്ള ഒരു മണ്ഡപത്തിൽ അൽപ്പം താഴ്ന്ന തറയിൽ സ്ഥാപിച്ചിരിക്കുന്നു. എട്ടടിയോളം ഉയരം ഉള്ള ലിംഗ രൂപത്തിൽ തന്നെയാണ് ഈ പ്രതിഷ്ടയും. ഉള്ളിൽ മെർക്കുറി നിറച്ച കാമ്പോട്ടു കൂടിയ ഈ ദേവീരൂപം സദ്ഗുരു തന്നെയാണ് ശക്തിയേറിയ ഊർജ്ജ സ്വരൂ പം ആയി പ്രാണപ്രതിഷ്ഠ എന്ന ക്രിയയിലൂടെ സമർപ്പണ കർമ്മം നിർവഹിച്ചത്.

ഒരേ സമയം ലളിതവും സങ്കീർണവും ഭയങ്കരിയും സ്നേഹമയിയും ശക്തി സ്വരൂപിണിയും മാതൃ സ്നേഹത്തിന്റെ

പ്രതീകവും എല്ലാം കൂടി ചേർന്ന ഈ രൂപം ദർശനത്തിൽ തന്നെ നമുക്ക് ഒരു പ്രത്യേക അനുഭൂതി നൽകുന്നു. മാതൃദേവിയുടെ എല്ലാ സ്നേഹവും അനുകമ്പയും വാത്സല്യവും നമുക്ക് അനുഭവിക്കാൻ കഴിയുന്നു ഇവിടെ. ശക്തി സ്വരൂപിണിയായ ലിംഗ ഭൈരവിയുടെ അനുഗ്രഹം ലഭിച്ചാൽ മനുഷ്യ ശരീരവ്യവസ്ഥയിലെ ശരീരം , മനസ്സ്, ഊർജം എന്നീ മൂന്നു ചക്രങ്ങളും സുസ്ഥിരമായി നിലനിര്ത്താൻ കഴിയുമെന്ന് പറയുന്നു. ആത്മീയമായ ഉന്നമനം ലക്ഷ്യമാക്കുന്നവർക്ക് ദേവിയുടെ അനുഗ്രഹം മൂലം ജീവിതത്തിലെ തടസ്സങ്ങൾ ദേവി തന്നെ മാറ്റിത്തരും എന്ന് വിശ്വസിക്കുന്നു. വിശ്വാസികൾക്ക് ഇവിടെ പല ആചാരങ്ങൾക്കും അവസരങ്ങൾ ഉണ്ട്. ദേവീ മന്ത്രം ഉരുവിട്ട് ആരതിയും പ്രാർത്ഥനയും ഇടവിട്ട് നടക്കുന്നു. നെയ് വിളക്കും മഞ്ഞള് കെട്ടിയ ഒരു ചരട് ദേവിയുടെ മുമ്പിൽ കുത്തി നിർത്തിയ തൃശൂലത്തിൽ കെട്ടുന്നത് മനഃശാന്തിക്കും ഐശ്വര്യത്തിനും കാരണമാവുമെന്ന് വിശ്വസിക്കുന്നു. രാവിലെ 8 മണി മുതൽ ഉച്ചക്ക് ഒരു മണി വരെയും വൈകുന്നേരം നാല് മണി മുതൽ ഏഴു മണി വരെയും ക്ഷേത്രം തുറന്നിരിക്കും.ലിംഗ ഭൈരവീ പ്രതിഷ്ഠയുടെ ചില ചിത്രങ്ങൾ വെബ്സൈറ്റിൽ നിന്നെടുത്തത് ഇതോടൊപ്പം കൊടുക്കുന്നു.( ക്ഷേത്രത്തിന്റെ ഉള്ളിൽ ഫോട്ടോ ഇറക്കുന്നത് നിരോധിച്ചിരിക്കുന്നു)

സൂര്യകുണ്ട് സമർപ്പണം യുട്യൂബിൽ
:https://youtu.be/4WXVXAUxxBQ
ലിംഗ ഭൈരവീ പ്രത്ഷ്ഠയെപ്പറ്റി കൂടുതൽ
വിവരങ്ങൾക്ക്:.http://lingabhairavi.org/

## 3: ശിവലിംഗ സങ്കല്പവും ധ്യാന ലിംഗവും

ദോഷൈകദൃക്കുകൾ ശിവലിംഗത്തെ ഒരു പുരുഷ ജനനേന്ദ്രിയം ആയി പുഛ്ചിച്ച് കളിയാക്കുന്നത് അപൂർവ്വം അല്ലെങ്കിലും ഹിന്ദു സങ്കൽപ്പത്തിൽ ശിവലിംഗം അനന്തമായ ഊർജ്ജത്തിന്റെ പ്രതീകമായി കണക്കാക്കപ്പെടുന്നു. ശിവ എന്ന സംസ്കൃത വാക്കിനു പല അർത്ഥങ്ങളും പറയുന്നുവെങ്കിലും ഏറ്റവും ലളിതമായത് പ്രഭു അഥവാ ഭഗവാൻ എന്നും ലിംഗം എന്നതിന് ചിഹ്നം അഥവാ അടയാളം എന്നും പറയാം . അതായത് ഭഗ വാന്റെ ചിഹ്നം എന്ന് ലളിതമായി പറയാം. മറ്റൊരു അർത്ഥത്തിൽ ശിവ എന്നത് ഒന്നു മില്ലാത്ത അവസ്ഥയാണ്. പ്രപഞ്ചത്തിൽ ഉള്ള എല്ലാ വസ്തുക്കളും ഗോളാകൃതിയിൽ ഉള്ള രൂപത്തിൽ നിന്നുണ്ടായതാണല്ലോ, ഒരു വൃക്ഷം ഉരുണ്ടിരിക്കുന്ന ഒരു വിത്തിൽ നിന്നുണ്ടാകുന്നു , ഒരു കുഞ്ഞു ദീർഘഗോളാ കൃതിയുള്ള ഭ്രൂണത്തിൽ നിന്നുണ്ടാകുന്നു, എല്ലാ ജീവജാലങ്ങളുടെയും കോശങ്ങൾ ഗോള രൂപത്തിലൊ ദീർഘഗോള രൂപത്തിലോ ആണ് എന്നും കരുതപ്പെടുന്നു. ചുരുക്കത്തിൽ, പ്രപഞ്ചത്തിലുള്ള മിക്കവാറും എല്ലാം ദീർഘഗോളാകൃതിയിൽ ആണ്. ഭൂമിയും ഗ്രഹങ്ങളും നക്ഷത്രങ്ങളും എല്ലാം എല്ലാം . ഇവയെല്ലാം ശിവന്റെ രൂപങ്ങളായി കണക്കാക്കപ്പെടുന്നു, ആദിയും അന്തവും ഇല്ലാത്ത ഒന്നുമല്ലാത്തതും എന്നാൽ എല്ലാമായതുമാണ് ശിവൻ എന്ന സങ്കല്പം . പ്രപഞ്ചം മുഴുവൻ തന്നെ അങ്ങനെ ശിവലിംഗ സങ്കൽപ്പത്തിൽ ഉൾപ്പെടുന്നു. ഒരു ജെർമ്മൻ ചിന്തകൻ ശിവലിംഗവും പുരുഷ ജനനേന്ദ്രിയാരാധന (Phallism)യുമായി ബന്ധപ്പെടുത്തിയപ്പോൾ സ്വാമി വിവേകാനന്ദൻ ശിവലിംഗ ത്തിന്റെ ഉല്പത്തി അഥർവ

വേദത്തിൽ അനന്തമായ, ആദിയും അന്തവുമില്ലാത്ത ബ്രഹ്മത്തിന്റെ സങ്കല്പ്പമായി പ്രകീര്ത്തിക്ക പ്പെട്ടിരിക്കുന്നു എന്ന് കാണിച്ചു കൊടുത്തു.

യഥാർത്ഥ ഹിന്ദുതത്വങ്ങൾ ശാസ്ത്രത്തിനു എതിരല്ല. മറ്റു മതങ്ങളെ എതൃക്കുന്ന ഒരു ചിന്താസരണിയുമല്ല.. ശാസ്ത്രം മനുഷ്യന്റെ അറിവിൽ കൂടി ഭൌതിക വസ്തുക്കളുടെ യഥാർത്ഥ അവസ്ഥ എന്തെന്ന് കണ്ടെത്താൻ നിരന്തരമായ പരിശ്രമം നടത്തുന്നു എന്ന് മനസ്സിലാക്കുന്നു. ആർഷഭാരതത്തിൽ ജനിച്ചു വളർന്ന ഈ ചിന്താഗതിക്ക് ശാസ്ത്രം അന്വേഷിക്കുന്ന പല ചോദ്യങ്ങൾക്കും ഉത്തരം നൽകാനുള്ള കഴിവുണ്ട്. ശിവലിംഗത്തിന്റെ മുകൾ ഭാഗം ഒരു അണ്ഡത്തിന്റെ ആകൃതിയിൽ ആണല്ലോ, ഇത് പ്രപഞ്ചത്തിന്റെ അണ്ഡം (ബ്രഹ്മാണ്ഡം )ആയി കണക്കാ ക്കാം. രണ്ടു തരത്തിൽ ഉള്ള ശിവലിംഗം ഉണ്ട്. ഒന്ന് കറുത്ത ഉൽക്ക പോലെയുള്ള ഒരു ശിലാഖണ്ഡം , മറ്റൊന്ന് മനുഷ്യ നിർമ്മിതമായ ഖരരൂപത്തിലുള്ള മെർക്കുറി കൊണ്ടു ഉണ്ടാക്കിയത്. അങ്ങനെയുള്ള ശിവലിംഗം പ്രപഞ്ചത്തെ അതിന്റെ ഏകരൂപത്തിൽ പ്രതിനിധീകരിക്കുന്നു. പ്രപഞ്ചം മുഴുവൻ ഒരു കോസ്മിക് അണ്ഡമായും. അണ്ഡം ദീർഘ ഗോളാ കൃതിയിൽ ഉള്ളതായതു കൊണ്ടു അതിനു തുടക്കവും അവസാനവും ഇല്ല, ആദിയും അന്തവുമില്ല. ഒരു ശിവ ലിംഗത്തെ ശ്രദ്ധാപൂർവ്വം നോക്കിയാൽ ഒരു സ്തൂപരൂപവും അതിനു താഴെ മൂന്നു വളയങ്ങളി ലായി ഒരു സർപ്പത്തിന്റെ രൂപവും കാണാൻ കഴിയും. സർപ്പത്തിന്റെ നീട്ടിയ നാവുകൾ സ്തംഭത്തിന്റെ ഏറ്റവും താഴെയുള്ള ഫലകത്തിൽ നിന്ന് പുറത്തേക്കു നീണ്ടിരിക്കുന്നതു കാണാം .ഡാനിഷ് ശാസ്ത്രകാരൻ നീല്സ് ബോർ (Neils Bohr) വിശദീകരിച്ച തന്മാത്രയുടെ വിശദീകരണം

അനുസരിച്ച് ഒരു പരമാണുവിൽ (atom-molecule) പ്രോട്ടോൺ , ന്യൂട്രോൺ, ഇലക്ട്രോൺ എന്നീ മൂന്നു ഘടകങ്ങളാണല്ലോ ഉള്ളത്. ഇവ മൂന്നും ശിവലിംഗത്തിന്റെ നിർമ്മാണത്തിൽ ഘടകങ്ങളാകുന്നു. പുരാതന കാലത്ത് ഈ മൂന്ന് ഇംഗ്ലീഷ് വാക്കുകൾക്കു പകരം ഭാരതത്തിലെ ഋഷി കൾ ശിവ, വിഷ്ണു, ബ്രഹ്മ എന്നീ വാക്കുകൾ ഉപയോഗിച്ചു. നെഗറ്റീവ് ചാർജ്ജുള്ള ബ്രഹ്മം ഒരു നീണ്ട തണ്ടിൽ കൂടി ഒരു താമര പൂവിൽ ഇരിക്കുന്ന പോസിറ്റീവ് ചാർജ്ജുള്ള വിഷ്ണുവുമായി ബന്ധിക്കപ്പെട്ടിരിക്കുന്നു. താമരയുടെ തണ്ട് വിഷ്ണുഭാഗത്തിൽ കാണുന്ന ഒര്ബിറ്റിനെ പ്രതിനിധാനം ചെയ്യുന്ന ഫലകത്തിൽ ആണ് ബന്ധിപ്പിച്ചിരിക്കുന്നത്. പ്രപഞ്ചത്തിന്റെ ഉൽപ്പത്തിയെ കുറിച്ച് വിശദീകരിക്കാൻ അവർ അന്ന് പ്രചാരത്തിൽ ഇരുന്ന സംസ്കൃത ഭാഷയിലെ ഈ വാക്കുകൾ ഉപയോഗിച്ചു എന്ന് മാത്രം.

നാം പ്രത്യക്ഷമായി കാണുന്ന ശിവലിംഗത്തിന് പ്രധാനമായും മൂന്നു ഭാഗങ്ങൾ ഉണ്ടത്രേ. നാല് വശങ്ങള് ഉള്ള ചതുരാകൃതിയിലുള്ള ഏറ്റവും താഴത്തെ ഭാഗം ഭൂമിക്കടിയിലായിരിക്കും. മദ്ധ്യഭാഗത്തിന് എട്ടു വശങ്ങള് ഉണ്ട്. ഈ ഭാഗം ഒരു ഫലകത്തിൽ ( തട്ടിൽ ) ആണ് സ്ഥാപിക്കുന്നത്. ഏറ്റവും മുകളിൽ ഉള്ള ഭാഗം , നാം ആരാധിക്കുന്ന ഭാഗം ഗോളാകൃതിയിലും ആയിരിക്കും. ഈ മൂന്നു ഭാഗങ്ങളിൽ ഏറ്റവും താഴത്തെ ഭാഗം ബ്രഹ്മാവിനെയും മദ്ധ്യഭാഗം വിഷ്ണുവിനെയും മുകൾ ഭാഗം ശിവനെയും പ്രതിനിധീകരിക്കുന്നു എന്നാണു സങ്കല്പം മധ്യഭാഗം നില കൊള്ളുന്ന ചുറ്റും ഉള്ള തട്ടിൽ നിന്ന് ജലം ഒഴിഞ്ഞുപോകാനുള്ള ഒരു ഭാഗവും ഉണ്ട്. ഈ ഭാഗം യോനീഭാഗം ആയി കണക്കാക്കുന്നു. ശിവശക്തി സംയോഗ

ത്തിന്റെ ഊർജത്തിന്റെ സാക്ഷാത്കാരമായി ഇത് കണക്കാക്കപ്പെടുന്നു. അതായത് ശിവലിംഗം അനന്തമായ ഊർജത്തിന്റെ പ്രതീകം ആകുന്നു. പുരാതന ഭാരതത്തിലെ സിന്ധു നദീതട സംസ്കാരം നിലവിലിരുന്ന മോഹൻജോ ദാരോ ഹാരപ്പ ഭൂവിഭാഗത്തിൽ നിന്ന് ഗവേഷകർ കളിമണ്ണിൽ നിർമ്മിച്ച ധാരാളം ശിവലിംഗങ്ങൾ കണ്ടെത്തിയിട്ടുണ്ട്. അതായതു ബി സി 3500 മുതൽ 2300 വരെയുള്ള കാലഘട്ടത്തിൽ ശിവലിംഗാരാധന നിലവിൽ ഉണ്ടായിരുന്നു എന്ന് കണ്ടിട്ടുണ്ട്. ശിവലിംഗാരാധന ഇന്ത്യൻ സംസ്കാരത്തിന്റെ ഭാഗമായിരുന്നു എന്നതു ഇതിൽ നിന്നൊക്കെ വ്യക്തമാണ്. വേദങ്ങളിലും ഇതെപ്പറ്റി പരാമർശങ്ങൾ ഉണ്ടെന്നു പറയപ്പെടുന്നു. ലിംഗപുരാണം , ശിവപുരാണം എന്നിവയിൽ ലിംഗാരാധനയെപ്പറ്റി പറഞ്ഞിട്ടുണ്ടത്രെ. അതുപോലെ തന്നെ സ്കന്ദ പുരാണത്തിൽ " അനന്തമായ ഈ പ്രപഞ്ചം തന്നെയാണ് ലിംഗം എന്നും ഭൂമി അതിന്റെ ആധാരം ആണെന്നും പറയുന്നു. കാലാന്തത്തിൽ പ്രപഞ്ചത്തിന്റെ അന്ത്യവും ദൈവങ്ങളും എല്ലാം ലിംഗത്തിൽ ലയിച്ചു ചേരുന്നു " എന്നെഴുതിയതായി കണ്ടിട്ടുണ്ട്. ചുരുക്കത്തിൽ യോഗികളുടെ ഭാഷയിൽ പ്രപഞ്ചത്തിന്റെ ഉത്ഭവത്തിൽ ആദ്യം ഉണ്ടായ രൂപമാണ് ലിംഗം അത് പോലെതന്നെ പ്രപഞ്ചാവസാനത്തിലെ അവസാനത്തെ രൂപവും ഇത് തന്നെ ആയിരിക്കുമത്രേ. അങ്ങനെ ദ്വാപരയുഗത്തിന്റെ അവസാനം ശിവൻ തന്റെ ശിഷ്യന്മാരോട് " അടുത്ത യുഗത്തിൽ (അതായത് കലിയുഗത്തിൽ) താൻ നിയതമായ ഒരു രൂപത്തിൽ കാണുകയില്ല , അനന്തമായ രൂപമില്ലാത്ത സർവവ്യാപിയായിരിക്കും" എന്ന് പറയുന്നു.

ഇഷ ആശ്രമത്തിലെ ധ്യാനലിംഗം ഈ സങ്കൽപ്പത്തിന് മൂർത്തമായ രൂപം നല്കുന്നു. ധ്യാനലിംഗം അതുല്യമായ ഒരു ഊർജരൂപമാണ്, യോഗശാസ്ത്രത്തിന്റെ സത്തായ ഊർജ ത്തിന്റെ കേന്ദ്രം. മുമ്പ് പലരും ഇങ്ങനെയൊന്നു ഉണ്ടാക്കാൻ വർഷങ്ങളായി ശ്രമിച്ചു എങ്കിലും സദ്ഗുരുവിന്റെ ഭാഷയിൽ ഇത്തരം ഒന്ന് ആദ്യമായാണ് നിർമ്മിച്ചു ധ്യാനം ചെയ്യുന്നതിൽ താല്പര്യം ഉള്ളവർക്ക് വിശ്വാസികൾക്ക് വേണ്ടി സമർപ്പിക്കപ്പെട്ടതു. ആശ്രമത്തിലെ ധ്യാന ലിംഗം ഒരു യോഗ ക്ഷേത്രം ആണ്. അവിടെ ഏതെങ്കിലും പ്രത്യേക മതവിശ്വാ സികൾക്ക് മാത്രമല്ല പ്രവേശനം. ധ്യാനനിരതരാകാൻ താല്പര്യം ഉള്ള ആർക്കും ഇവിടെ പ്രവേശിക്കാം . ഔപചാരികമായ യാതൊരു ആചാരങ്ങളോ ചടങ്ങുകളോ പ്രാർത്ഥനയോ ഇവിടെ നടക്കുന്നില്ല. ധ്യാനം ചെയ്യുന്ന അടഞ്ഞ മുറിയിൽ ലിംഗത്തിന്റെ അമൂരത്തമായ ഊർജം അവിടെ ധ്യാനനിരതരായി ഇരിക്കുന്ന ഓരോ ആളിലെക്കും പ്രവഹിക്കുന്നു. നിശ്ശബ്ദമായി ആൽക്കാർ അവിടെ ഇരിക്കുന്ന സമയം മുഴുവൻ അവർ ധ്യാനത്തിന്റെ അഗാധ കയങ്ങളിലേക്ക് അറിയാതെ എത്തിച്ചേരുന്നു. പ്രപഞ്ചത്തിന്റെ നിലനിൽപ്പിന്റെ അഗാധതലങ്ങളിലേക്ക് ശാന്തമായും നിശ്ശബ്ദ മായും എത്തിച്ചേരുന്നു. ധ്യാനലിംഗം സ്ഥാപിച്ചിരിക്കുന്ന കേന്ദ്രത്തിലേക്ക് പ്രവേശിക്കുന്ന ഭാഗത്ത് ഭിത്തിയിൽ കൊത്തി വച്ചിട്ടുള്ള .ശിൽപ്പങ്ങളിൽ ഹിന്ദു, കൃസ്ത്യൻ , ഇസ്ലാം, ജൈന ,ബുദ്ധ, യഹൂദ , സോരോസ്ത്രിയൻ, ടാവോവിസം എന്നീ മതങ്ങളിലെ ചിഹ്നങ്ങൾ ഒരു സ്തൂപത്തിൽ ആലേഖനം ചെയ്തിരിക്കുന്നു. സർവധർമ്മസ്തംഭം എന്ന് . നാമകരണം ചെയ്ത ഈ സ്തംഭം ധ്യാനലിംഗത്തിലേക്കുള്ള പ്രവേശന കവാട ത്തിൽ തന്നെ സ്ഥാപിച്ചിരിക്കുന്നു. മനുഷ്യരക്കെല്ലാവർക്കും ഒരു മിച്ച

സഹോദര്യത്തോടെ സഹവര്ത്തിത്വത്തോടെ സ്നേഹ ഐശ്വര്യങ്ങളോടെ ജീവിക്കാൻ ഒരു അപൂർവ അവസരം ധ്യാന ലിംഗം ഉണ്ടാക്കുന്നു എന്ന് പറയാം .

ഞങ്ങൾ അവിടെ ഉച്ചക്ക് മുമ്പ് എത്തിയപ്പോൾ അകത്തു ഒരു ബാച്ച് ആൽക്കാർ ഉണ്ടായിരുന്നു. മറ്റുള്ളവരുടെ കൂടെ ഞങ്ങൾ പുറത്തു നിശ്ശബ്ദമായി കാത്തിരുന്നു. ഒരു ചെറിയ മണിശബ്ദം കേട്ടപ്പോൾ അകത്തുള്ളവർ പുറത്തേക്ക് വന്നു, ഞങ്ങൾ അകത്തോട്ടും. അകത്തു കയറിയ എല്ലാവരും കാൽ കോർത്ത് വച്ച് പത്മാസനത്തിൽ (ചമ്രക്കുട്ടയിട്ടു) ഇരുന്നു. അതുപോലെ ഇരിക്കാൻ തീരെ വയ്യാത്തവർക്ക് കുറച്ചു ഉയരം കുറഞ്ഞ ചെറിയ ബെഞ്ചുകളും ഇട്ടിട്ടുണ്ട്. എല്ലാവരും ഇരുന്നു കഴിഞ്ഞാൽ പൂർണ നിശ്ശബ്ദരായി ധ്യാനത്തിൽ ആകുന്നു. കുറഞ്ഞത് പതിനഞ്ചു മിനുട്ട് എല്ലാവരും ധ്യാനത്തിൽ മുഴുകി ഇരിക്കുന്നു. വല്ലപ്പോഴും കൂട്ടത്തിൽ ആരെങ്കിലും ചുമക്കുയോ മറ്റോ ചെയ്താൽ തന്നെ ആ ശബ്ദം മാത്രം അവിടെ മുഴങ്ങി കേൾക്കുന്നു. ധ്യാനത്തിൽ ആയി പരിച യം ഇല്ലാത്തവർ പോലും ഏതാനും മിനുട്ടുകൾക്കകം ധ്യാനനിരതരാകും എന്ന് തീർച്ചയാണ്. ധ്യാനലിംഗ പ്രതിഷ്ഠ നടത്തിയിരിക്കുന്ന മുറിയുടെ മേൽക്കൂര അർദ്ധഗോളാകൃതിയിൽ ആണ്. ഭിത്തികൾ 50,000 ഓളം ഇഷ്ടികകൾ ഉപയോഗിച്ചാണ് വൃത്താകൃതിയിൽ ഉള്ള ചുറ്റും ഉള്ള ഭിത്തികൾ നിർമ്മിച്ചിരിക്കുന്നത്.

നാദാരാധന : വൈകുന്നേരം 5 50 മുതൽ 6 20 വരെ ആയിരുന്നു നാദാരാധന എന്ന പരിപാടി. ഈ സമയത്ത് ധ്യാനം ചെയ്ത സമയത്തെപ്പോലെ അകത്തുള്ളവർ എല്ലാം നിശ്ശബ്ദരായി പത്മാസനത്തിൽ ഇരിക്കുന്നു. എല്ലാവരും

ഇരുന്നു കഴിയുമ്പോൾ ഒരു പ്രത്യേക വാദ്യസംഗീതം ആലപിക്കപ്പെടുന്നു, ആദ്യം വയലിൻ പോലെയുള്ള ഒരു ഉപകരണവും അവസാന ഭാഗത്ത് മൃദംഗം പോലെയുള്ള ഉപകരണവും ആണ് വായിക്കുന്നത്. യാതൊരു രീതിയിലും നമ്മേ ധ്യാനത്തിൽ നിന്നുണര്ത്താതെ അതിനു സഹായിക്കുന്ന ലളിതമായ സംഗീതം , അതിൽ ലയിച്ച ധ്യാന നിരതരായി എല്ലാവരും ഇരിക്കുന്നു. ഇതും ഒരു അപൂർവ അനുഭവം ആയി.

ധ്യാനലിംഗം എന്തിനുണ്ടാക്കി , അതിന്റെ ഭൂത ഭാവി വര്ത്തമാനങ്ങളെന്ത് നാദാരാധന എന്തിനു എന്നിവയെപ്പറ്റി സദ്ഗുരു പറയുന്നത് താഴെക്കൊടുക്കുന്ന യുട്യൂബ് വിഡിയോ ലിങ്കുകളിൽ കാണാം.

1) Why Dhyanalimga was created : https://youtu.be/1VeN-MUxgGY

2) Dhyanalimga,past, present and future : https://youtu.be/vwbiGiNmkDk

3) Nadararadhana : https://youtu.be/7fRFuz2EMnU

ഈ കുറിപ്പിൽ പറയുന്ന വിവരങ്ങൾക്ക്അ വലംബം ( ചില ചിത്രങ്ങൾക്ക് ഉൾപ്പെടെ )

http://www.dhyanalinga.org/about.htm

http://isha.sadhguru.org/.../.../7-qualities-of-the-dhyanalinga/

https://commons.wikimedia.org/w/index.php?curid=22525487

## 4.ആദിയോഗീ ദർശനം

ലിംഗഭൈരവി എന്ന ദേവിയെ പ്രാർഥിച്ചതിൽ നിന്നു കിട്ടിയതും ധ്യാനലിംഗക്ഷേത്രത്തിലെ ധ്യാനത്തിന്റെയും നാദാരാധനയുടെയും നല്ല അനുഭവങ്ങളുമായി ഞങ്ങൾ ആദിയോഗി എന്ന ഇഷ യോഗ കേന്ദ്രത്തിലെ അഥവാ ആശ്രമത്തിലെ ഏറ്റവും പുതിയ അംഗത്തി ന്റെ സമക്ഷത്തിലേക്കായിരുന്നു അടുത്തതായി നീങ്ങിയത്. അതിനെപ്പറ്റി കൂടുതൽ പറയുന്നതിന് മുമ്പ് ആദിയോഗിയെക്കുറിച്ചു സദ്ഗുരുവിനു എന്ത് പറയാനുണ്ട് എന്ന് നോക്കാം .( വെബ് സൈറ്റിൽ നിന്ന് കിട്ടിയ വിവരങ്ങളുടെ സ്വതന്ത്ര പരിഭാഷ )

യോഗ സംസ്കാരത്തിൽ ശിവനാണ് ആദ്യത്തെ യോഗി. മനുഷ്യന്റെ മനസ്സിൽ യോഗ എന്ന ആശയത്തിന്റെ ചെറിയ വിത്ത് പാകിയത് ശിവ ഭഗവാൻ തന്നെ. 15000 വർഷങ്ങൾക്കു മുമ്പ് ശിവൻ തന്റെ തപസിന്റെയും ത്യാഗത്തിന്റെയും പൂർണതയിൽ ഈശ്വര സാക്ഷാൽക്കാരം നേടിയപ്പോൾ അദ്ദേഹം സ്വയം മറന്നു ഹിമാലയ സാനുക്കളിൽ ഒരു ആനന്ദ നൃത്തം ആടുകയുണ്ടായി. ആനന്ദത്തിന്റെ പാരമ്യതയിൽ അദ്ദേഹം ഭ്രാന്തമായ അസാമാ ന്യമായ ചടുലമായ നൃത്തം ആണ് അവതരിപ്പിച്ചത്. നൃത്തത്തിന്റെ ചലനത്തിന്റെ പാരമ്യത്തിൽ അദ്ദേഹം നിശ്ചലനായി. മറ്റുള്ളവർക്ക് തോന്നിയത് അദ്ദേഹം മറ്റാരും അനുഭവിക്കാത്ത എന്തോ ആനന്ദം അനുഭവിക്കുന്നതായാണ്.. അതെന്താണെന്ന് മനസ്സിലാക്കാൻ അവർക്കാർക്കും കഴിഞ്ഞില്ല. അവർ ഇതെന്താണെന്നു മനസ്സിലാക്കാൻ ശ്രമം തുടങ്ങി. അവർ ഹിമാലയത്തിൽ വന്നു അന്വേഷിച്ചു ഏറെ

നാൾ കാത്തിരുന്നു എന്നിട്ടും അവർക്ക് ഒന്നും കണ്ടെത്താൻ ആയില്ല. കാരണം അദ്ദേഹം അവരുടെ മുമ്പിൽ പ്രത്യക്ഷനായില്ല. മറ്റാരെയും ശ്രദ്ധിക്കാതെ അദൃശ്യനായി അദ്ദേഹം അവിടെ കഴിഞ്ഞു. അദ്ദേഹം ഒന്നുകിൽ നൃത്തത്തിന്റെ അഗാധതയിലേക്ക് നീങ്ങി കഴിഞ്ഞു അല്ലെങ്കിൽ ആത്യന്തികമായ ചലനമില്ലാത്ത അവസ്ഥയിൽ ആയി കഴിഞ്ഞിരുന്നു. ബാഹ്യമായി എന്ത് സംഭവി ക്കുന്നു എന്ന് അദ്ദേഹം ശ്രദ്ധിച്ചു പോലുമില്ല. അക്കാരണത്താൽ എല്ലാവരും അവരുടെ ശ്രമം ഉപേക്ഷിച്ചു തിരിച്ചു പോയി.

എന്നാൽ അവരിൽ ഏഴു പേർ മാത്രം അവിടെത്തന്നെ നിലയുറപ്പിച്ചു. എന്നാൽ ശിവൻ അവരെയും അവഗണിച്ചു. ഇവർ അദ്ദേഹത്തോട് വീണ്ടും വീണ്ടും കേണ പേക്ഷിച്ചു. “ഞങ്ങൾക്ക് അങ്ങനുഭവിച്ച ആനന്ദം എന്തായിരുന്നു എങ്ങനെ ലഭിച്ചു എന്ന് ഉപദേശിച്ചാലും“. ശിവൻ പറഞ്ഞു: “വിഡ്ഢികളെ ഇത് തമാശ ക്കളിയല്ല, നിങ്ങൾ ഇപ്പോൾ ജീവിക്കുന്നതു പോലെ ഒരു പതിനായിരം വര്ഷം ജീവിച്ചാലും എന്റെ ആനന്ദം എങ്ങനെ ഉണ്ടായി എന്ന് നിങ്ങൾക്കറിയാൻ കഴിയില്ല. അത് സാദ്ധ്യമാക ണമെങ്കിൽ കാര്യമായ തയാറെടുപ്പ് വേണം, ഇത് കുട്ടിക്കളിയല്ല.“ അവർ അങ്ങനെ തയ്യാറെടുത്തു തുടങ്ങി, ദിവസങ്ങൾ ,മാസങ്ങൾ, വർഷങ്ങൾ കടന്നു പോയി, ശിവൻ അവരെ നിഷ്കരുണം അവഗണിച്ചു. അങ്ങനെ 84 വര്ഷം കഴി ഞ്ഞു. അത് കഴിഞ്ഞു ഒരു പൌർണമി ദിവസം ദക്ഷിണായന കാലത്തിൽ ആദി യോഗി അവരെ നോക്കി, അവർ ശരിക്കും അറിവ് അർഹിക്കുന്നവരാ കുന്നു എന്ന് തിരിച്ചറിഞ്ഞു. അവരെ ഇനി അവഗണിക്കാൻ കഴിയില്ല എന്ന് അദ്ദേഹത്തിന് മനസ്സിലായി. അവരെ അദ്ദേഹം കുറച്ചു ദിവസം ശ്രദ്ധിച്ചു. അടുത്ത പൌർണമി

ദിവസം ആദിയോഗി അവരുടെ ഗുരു ആയി. അങ്ങനെ ഗുരു പൂർണിമ ദിവസം ആദ്യഗുരു ആയി കേദാർ നാഥിൽ നിന്ന് ഏതാനും കി മീ ദൂരത്തിൽ ഉള്ള കാന്തി സരോവരിന്റെ തീരത്ത് വച്ച് ആദി യോഗി അവർക്ക് യോഗ വിദ്യ എന്തെന്ന് പഠിപ്പിച്ചു കൊടുത്തു.

യോഗ എന്ന ശാസ്ത്രം വെറുതെ ഒരാൾ അയാളുടെ ശരീരം അങ്ങോട്ടും ഇങ്ങോട്ടും വളയ്ക്കുകയു തിരിക്കുകയും ചെയ്യുകയോ ശ്വാസം വിടാതെ നിൽക്കുകയോ അല്ല. മനുഷ്യ ശരീരത്തിന്റെ എല്ലാ കാര്യങ്ങളും അറിയുന്ന വിദ്യയാണ്. വർഷങ്ങൾക്കു ശേഷം അവർ ഏഴു പേരും യോഗതത്വങ്ങൾ പഠിച്ചു എന്ന് മനസ്സിലായപ്പോൾ ആദി യോഗി ആ ഏഴ് ഋഷികളെ – സപ്തർഷികളെ – യോഗായുടെ വിവിധ തത്വങ്ങൾ പഠിപ്പിച്ചു കൊടുത്തു. ഒരോരുത്തരെയും പഠിപ്പിച്ചത് ഓരോ രീതി ആയിരുന്നു. ഓരോന്നിലും 16 വ്യത്യസ്ത രീതികൾ ഉണ്ടായിരുന്നു. ഇന്നും യോഗ ഏഴു വ്യത്യസ്ത രീതികളിൽ ചെയ്തു വരുന്നു.

ഈ ഏഴു യോഗികളെ അദ്ദേഹം ലോകത്തിന്റെ ഏഴുഭാഗങ്ങളിൽ അയച്ചു അവർ പഠിച്ച തത്വങ്ങൾ ലോക നന്മയ്ക്ക് വേണ്ടി ജനങ്ങൾക്ക് മനസ്സിലാക്കി കൊടുക്കാൻ ആവശ്യപ്പെട്ടു. യോഗ പഠിക്കുന്നത് വഴി മനുഷ്യന് അവന്റെ പല അപൂര്ണതകളും തരണം ചെയ്തു പൂര്ണതയിലേക്ക് നീങ്ങാൻ കഴിയുമെന്ന് അവർ പഠിപ്പിച്ചു കൊടുത്തു. അങ്ങനെ ശിവന്റെ അവയവങ്ങൾ ആയി മാറി ഈ സപ്തര്ഷികൾ. കാലത്തിന്റെ ഒഴുക്കിൽ ഇവയിൽ പലതും നഷ്ടപ്പെട്ടു എങ്കിലും ആദിയോഗി പഠിപ്പിച്ച യോഗയിൽ നിന്ന് ഇന്ന് യോഗ വളരെ വ്യത്യസ്തമായി തീർന്നുവെങ്കിലും യോഗ യുടെ

അടിസ്ഥാനതത്വങ്ങൾ അന്നും ഇന്നും തനതായി നില നിൽക്കുന്നു എന്ന് കാണാം.

ഈ ഏഴു യോഗികളിൽ കൂടി മനുഷ്യ ശരീരത്തി ന്റെയും മനസ്സിന്റെയും കഴിവുകൾ പരിമിതം അല്ലെന്നും അവ വർദ്ധിപ്പിക്കാൻ യോഗയിൽ കൂടി സാധിക്കാം എന്നും അവർ മനസ്സിലാക്കി കൊടുത്തു. ഇപ്പോൾ ഉള്ള ജീവിതത്തെ പിന്നിലാ ക്കി മനുഷ്യന്റെ ശാരീരികവും മാനസികവും ആയ കഴിവുകൾക്ക് പരി ധിയില്ലാതാക്കുവാൻ യോഗ ശീലിക്കുന്നത് കൊണ്ടു കഴിയും എന്ന് അദ്ദേഹവും സപ്തർഷികളും മനുഷ്യർക്ക് കാണിച്ചുകൊടുത്തു.

ആദിയോഗി പ്രതിഷ്ഠ

ആദിയോഗിയായ ശിവന്റെ പ്രതിമ ഇഷാ യോഗ കേന്ദ്രത്തിൽ സ്ഥാപിച്ചത് ഫെബ്രുവ രി 24, 2017 ൽ ആണ്. 112 അടി (34 മീ ) ഉയരമുള്ള ശിവന്റെ വക്ഷോജത്തിന് മുകളിൽ (bust) ഉള്ള ഭാഗം സ്ഥാപിച്ചത്. സദ്ഗുരു ജങ്ങൾക്ക് സമർപ്പിച്ച ഈ പ്രതിമ സുമാർ 500,000 കി ഗ്രാം ഭാരം ഉള്ളതാകുന്നു. യോഗചര്യ പ്രചരിപ്പിക്കുവാൻ വേണ്ടി സ്ഥാപിച്ചതാണിതെന്നു സദ്ഗുരു പ്രഖ്യാപിച്ചു. പ്രധാനമന്ത്രി നരേന്ദ്ര മോഡി ആണ് ഇത് ഉദ്ഘാടനം ചെയ്തത്. മഹാശിവരാത്രി ദിവസം ആയിരുന്നു ഉദ്ഘാടനം . ഗിന്നസ് ലോക റിക്കാർഡ് ബുക്കിൽ ഈ പ്രതിമ ലോകത്തിലെ ഏറ്റവും വലിയ അർദ്ധകായ പ്രതിമയായി അംഗീകരിചിട്ടുന്ട്ടു. ഈ പ്രതിമ സ്റ്റീൽ ലോഹത്തിലാണ് വാർത്തെടുത്തത്. ഇതിന്റെ ഉയരം 112 അടി മോക്ഷ പ്രാപ്തിക്കുള്ള 112 വിവിധ മാർഗങ്ങളെ ആണ് പ്രതിനിധാനം ചെയ്യുന്നത്. മനുഷ്യ ശരീരത്തിലെ 112 ചക്രങ്ങളെയും കാണിക്കുന്നു എന്ന് സദ്ഗുരു പറയുന്നു. സപ്തർഷികൾക്ക്

ഓരോരുത്തർക്കും ശിവൻ പഠിപ്പിച്ച 16 യോഗ രീതികൾ അവർ പരസ്പരം പഠിപ്പിച്ച 16 x 7 = 112 എന്നതും മറ്റൊരു കാരണമാവാം .

ആദിയോഗിയുടെ ഈ ഭീമാകാര അർദ്ധകായപ്രതിമ ഇഷ ആശ്രമത്തിൽ നിന്ന് കുറെ ദൂര ത്തിലാണ്. ആശ്രമത്തിന്റെ ഉള്ളിൽ നിന്നും പുറത്തു റോഡിൽ നിന്നും ഇതിലേക്ക് പ്രവേശനം ഉണ്ട്. സാധാരണ വാഹനങ്ങൾ ഇവിടെ അനുവദിച്ചിട്ടില്ല. പഴയ രീതിയിൽ ഉള്ള കാള വണ്ടികൾ ആൾക്കാരെ കൊണ്ടു വരാൻ ഉപയോഗിക്കുന്നു. നടന്നു പോകുന്ന വഴികൾ സ്വാഭാവിക ശിലകൾ പാകിയിരിക്കുന്നു. വണ്ടി വലിക്കുന്ന കാളകൾ നല്ല ആരോഗ്യവും ഭംഗിയും ഉള്ളവയാണ്. അവ വഴിയിൽ ഇട്ട ചാണകം പോലും അപ്പപ്പോൾ മാറ്റാൻ ആൽക്കാർ ഉണ്ട്. ഞങ്ങൾ അവിടേക്ക് പുറപ്പെട്ടപ്പോൾ ചെറിയ ചാറ്റൽ മഴ ഉണ്ടായിരുന്നു. എങ്കിലും ഏകദേശം ഒരു കി മീ നടന്നു തന്നെ ഞങ്ങൾ ആദി യോഗിയുടെ സവിധത്തിലേക്ക് എത്തി. ദൂരെ നിന്ന് നോക്കുമ്പോൾ അത്ര വവലുതായി തോന്നാത്ത ഈ പ്രതിമ നാം അടുത്തു ചെല്ലുന്തോറും ഭീമാകാരമായി വളർന്നു വലുതായി തോന്നുന്നു. അവിടെ ചെമ്പ് മൊന്തയിൽ ജലം വാങ്ങി ഒരു ചെറിയ ശിവലിംഗത്തിൽ മുകളിൽ അഭിഷേകം നടത്താൻ സൗകര്യം ഉണ്ട്, ആരിവേപ്പിന്റെ ഇല പുഷ്പ തുല്യമായും അർപ്പിക്കുന്നു.

ഇത്രയും വലിയ ആ പ്രതിമയുടെ മുഖത്ത് കാണുന്ന ശാന്തത അനൽപ്പമായ നിർവൃതി ശരിക്കും നേരിട്ട് കാണുക തന്നെ വേണം. ആ മുഖഭാവം എത്ര പരിപൂർണതയിൽ എത്തിയിരിക്കുന്നു എന്ന് പറയാൻ വിഷമം ആണ്, അതുകണ്ടു

തന്നെയെ മനസ്സിലാവൂ. ഞാൻ അടുത്തു നിന്നും ദൂരത്തു നിന്നും എടുത്ത കുറെ ഫോട്ടോകൾ ഇതോടൊപ്പം കൊടുക്കുന്നു. ഈ പ്രതിമയുടെ ഗാംഭീര്യം കണ്ടാൽ മാത്രമേ മനസിലാവൂ. ഞങ്ങൾ കണ്ടത് പറയാൻ ഞങ്ങൾക്കറി യുന്ന വാക്കുകൾ മതിയാവില്ല.

അവലംബം

https://en.wikipedia.org/wiki/Adiyogi_Shiva_statue

http://isha.sadhguru.org/.../history-.../the-first-yogi-adiyogi/



## 5. ഇഷ ആശ്രമത്തിലെ നന്ദികേശ്വരൻ

ധ്യാനലിംഗ ക്ഷേത്രത്തിന്റെ മുമ്പിൽ നന്ദികേശ്വരൻ എന്ന കാളയുടെ ഒരു വലിയ പ്രതിമയുണ്ട്.. പൊതുവേ ആശ്രമത്തിനകത്തു ഫോട്ടോ ഗ്രാഫി അനുവദിച്ചിട്ടില്ല. എന്നാൽ നന്ദിയുടെ ഫോട്ടോ എടുക്കുന്നതിനു അനുവാദം ഉണ്ടോ എന്നന്വേഷിച്ചപ്പോൾ ഉണ്ടെന്നു കണ്ടു. ശിവ ക്ഷേത്രങ്ങളിലെ ഒരു പതിവായ അംഗം തന്നെയാണല്ലോ ഭഗവാന്റെ സന്തത സഹചാരിയായ നന്ദികെശ്വരൻ. ഇഷ ആശ്രമത്തിലെ നന്ദി പ്രതിമക്കും ചില പ്രത്യേകതകൾ ഉണ്ട്.

നന്ദികേശ്വരൻ ശിവഭഗവാന്റെ വാഹനവും ശിവഗണത്തിലെ മുഖ്യനും ഭഗവാന്റെ വിശ്രമസങ്കേതമായ കൈലാസത്തിലെ പ്രവേശന ദ്വാര പാലകനുമാണ്. നന്ദിയുടെ അനുവാദം ഇല്ലാതെ കൈലാസത്തിലേക്ക് ആർക്കും പ്രവേശനമില്ല. 'നന്ദി' എന്ന സംസ്കൃത വാക്കിന്റെ അർഥം സന്തോഷം,ആഹ്ളാദം , തൃപ്തി എന്നൊക്കെയാണ്. എല്ലാ ശിവക്ഷേത്രങ്ങളി ലും നന്ദിയുടെ ഒരു പ്രതിമ ശിവന്റെ നടയ്ക്കു മുമ്പിൽ ഭഗവാന് അഭിമുഖമായി ഉണ്ടാവും. സിന്ധു നദീതട സംസ്കാര കാലത്ത് തന്നെ നന്ദിയുടെ പ്രതിമയും രൂപങ്ങളും ഉപയോഗിച്ചിരുന്നു. അവിടെ നിന്ന് കുഴിച്ചെടുത്തവയിൽ നന്ദിയുടെ രൂപം ഉള്ള ചില നാണയങ്ങൾ ഉണ്ടായിരുന്നു.

പുരാണത്തിൽ നന്ദി ശിലാദൻ എന്നയാളിന്റെ പുത്രനായിരുന്നു. പുത്രന്മാർ ഇല്ലാതിരുന്ന ശിലാദൻ ശിവനെ തപസ്സു ചെയ്തു തനിക്കൊരു പുത്രനുണ്ടാവാൻ പ്രാർഥിച്ചു. തീവ്ര തപസ്സിന്റെ അവസാനം ശിവൻ പ്രത്യക്ഷപ്പെട്ടു ശിലാദനു ഒരു പുത്രൻ ഉണ്ടാകുമെന്ന് അനു ഗ്രഹിച്ചു. അധിക നാൾ കഴിയുന്നതിനു മുമ്പ് ശിലാദനു വയൽ ഉഴുതു

കൊണ്ടിരുന്നപ്പോൾ സുന്ദരനായ ഒരു ആൺകുട്ടിയെ കിട്ടി. “ആ കുട്ടിയെ നിന്റെ മകനായി നല്ലത് പോലെ വളർത്തുക” എന്ന അശരീരി കേട്ട് ഭഗവാൻ പ്രസാദിച്ച തന്ന കുഞ്ഞാണിതെന്നു അയാൾ മനസ്സിലാക്കി. നന്ദി ആദ്യം മുതൽ തന്നെ ശിവ ഭക്തനായിരുന്നു.

ഒരു ദിവസം രണ്ടു മഹർഷിമാർ ശിലാദന്റെ വീട്ടിൽ അതിഥികളായി വന്നു. പിതാവിന്റെ നിർദ്ദേശപ്രകാരം നന്ദി അവരെ മാതൃകാപര മായി ശുശ്രൂഷിച്ചു. അവർ പോകുമ്പോൾ കാലിൽ വീണ് നമസ്കരിച്ച നന്ദിയെ അവർ വിഷമിച്ചാണ് അനുഗ്രഹിച്ചത്. പിതാവ് ഇതിന്റെ കാരണം അന്വേഷിച്ചപ്പോൾ നന്ദി കൂടുതൽ കാലം പിതാവിന്റെ കൂടെ ഉണ്ടാവില്ല എന്ന് പറഞ്ഞു. ഈ വിവരം അറിഞ്ഞ നന്ദി ശിവനെ കഠിനമായ തപസ്സിൽ കൂടി പ്രത്യക്ഷനാക്കി. വരമായി എല്ലാകാലവും ഭഗവാന്റെ കൂടെ ജീവിക്കുവാൻ അനുഗ്രഹിക്കണേ എന്ന് അപേക്ഷിച്ചു. ശിവന്റെ വാഹനമായ ഒരു കാള മരണപ്പെട്ടിരുന്നു. അതിന്റെ സ്ഥാനത്തു നന്ദിയുടെ തല മാത്രം കാളയുടെതാക്കി തന്റെ വാഹനമാക്കാം എന്നു ശിവൻ അനുഗ്രഹിച്ചു. അങ്ങനെ നന്ദി ശിവന്റെ സന്തത സഹചാരിയും ശിവഗണങ്ങളുടെ നേതാവും ആയി കൈലാസത്തിലെ ദ്വാരപാലകനും ആയി. ഇതാണ് പുരാണത്തിൽ ഉള്ള കഥ.

സദ്ഗുരു ജഗ്ഗി വാസുദേവും പ്രസിദ്ധ ഹിന്ദി സിനി മാനടൻ ശേഖർ കപൂറും തമ്മിലുള്ള ഒരു സംവാദത്തിൽ സദ്ഗുരു പറഞ്ഞ ചില വിവരങ്ങൾ എഴുതുന്നു.

ശിവന്റെ വാഹനമായ നന്ദി എന്താണ് എപ്പോഴും ശിവന് വേണ്ടി കാത്തിരിക്കു ന്നത് ? നന്ദിയെപ്പറ്റി കൂടുതൽ പറയാമോ

എന്ന ചോദ്യത്തിന് സദ്ഗുരു പറയുന്നു ; നന്ദി ശിവൻ പുറത്തേക്ക് വരാൻ കാത്തിരിക്കുകയല്ല, എപ്പോഴും എന്നും നന്ദി കാത്തിരിക്കുകയാണ്. അനന്തമായ കാത്തിരിപ്പ് തന്നെയാണത്. വെറുതെ ഇരുന്നു ഒരാളെ കാത്തിരിക്കാൻ കഴിയുന്നവർ ധ്യാനത്തിലാകുകയാണ് ചെയ്യുന്നത്. അങ്ങനെ കാത്തിരിക്കുന്ന നന്ദി ശിവന് ഇന്ന് വരും നാളെ വരും എന്ന് കാത്തിരിക്കുകയല്ല. നന്ദിയുടെ കാത്തിരിപ്പ് അനന്തമാണ്, തന്റെ പ്രഭു എത്ര വൈകിയാലും എപ്പോൾ വന്നാലും വന്നില്ലെങ്കിലും നന്ദി തന്റെ കാത്തിരിപ്പ് തുടരും. തന്റെ പ്രഭുവിനെ സ്വീകരിക്കാനെപ്പോഴും തയ്യാറായി നിൽക്കുന്നു നന്ദി. നമ്മൾ ഒരു ശിവക്ഷേത്രത്തിലേക്ക് കയറുമ്പോൾ നന്ദിയെയാണ് ആദ്യം കാണുന്നത്. ആ നന്ദി പ്രത്യേകിച്ച് നമ്മോടു ഒന്നും പറയുന്നില്ല, എങ്കിലും അവിടെ അങ്ങനെ ഇരിക്കുമ്പോൾ നന്ദി നമ്മോടു നിശ്ശബ്ദമായി പറയുന്നതിതാണ് " നിങ്ങൾ അകത്തു പോകുമ്പോൾ അവിടെ ചെന്ന് അതും ഇതും ആവശ്യപ്പെടരുത് , നിങ്ങൾ അകത്തു പോയി ഭഗവാന്റെ സവിധത്തിൽ എന്നെപ്പോലെ വെറുതെ ഇരിക്കുക, മറ്റു വികൃതി കൾ ഒന്നും കാട്ടാതെ, ചെയ്യാതെ"

അപ്പോൾ കാത്തിരിപ്പും പ്രതീക്ഷയും രണ്ടും രണ്ടാണല്ലേ ? അല്ല, നന്ദി കാത്തിരിക്കുന്നത് ഒന്നും പ്രതീക്ഷിച്ചല്ല. നന്ദി അങ്ങനെ കാത്തിരിക്കുന്നു, ഒന്നും പ്രതീക്ഷിക്കാതെ. വെറുതെ ഇരിക്കുന്നു. അതാണ് നന്ദി നമുക്ക് തരുന്ന സന്ദേശവും. വെറുതെ കാത്തിരിക്കുക, ഉറങ്ങാതെ ശ്രദ്ധയോടെ കാത്തിരിക്കുക ,ഒന്നും പ്രതീക്ഷിക്കാതെ, പൂർണമായി ഉണർന്നു തന്നെ, സമര്പ്പണ ബുദ്ധിയോടെ.

അപ്പോൾ ആ മൃഗം ( കാള) ധ്യാനത്തിൽ ആണോ? പൊതുവേ എല്ലാവരും ധ്യാനം എന്നത് ഒരു പ്രത്യേക പ്രവൃത്തി ആയി കാണുന്നു. എന്നാൽ ധ്യാനം ഒരു പ്രത്യേക പ്രവൃത്തിയല്ല. അതാണ് പ്രധാന വ്യത്യാസം .നമ്മൾ പ്രാർഥിക്കുമ്പോൾ നാം ദൈവത്തിനോട് സംസാരിക്കുകയാണ്. നമ്മുടെ വിഷമങ്ങൾ, ആഗ്രഹങ്ങൾ, പ്രതീക്ഷകൾ എല്ലാമാണ് നാം ദൈവത്തിനോട് പറയുന്നത്. എന്നാൽ ധ്യാനം എന്ന് പറയുമ്പോൾ നിങ്ങൾ ചെയ്യുന്നത് നിങ്ങളുടെ ജീവിതത്തെപ്പറ്റി നിലനില്പിനെക്കുറിച്ച് ചിന്തിക്കുകയാണ്. അന്തിമമായ നിങ്ങളുടെ ജീവിതം , മറ്റൊന്നു മല്ല. നിങ്ങള്ക്ക് ധ്യാനിക്കുമ്പോൾ ഒന്നും പറയാനില്ല, കേൾക്കാൻ മാത്രം , നിങ്ങളുടെ ജീവിതം എന്ന സമസ്യയെപ്പറ്റി ചിന്തിക്കുക, കേൾക്കുക , ശ്രദ്ധിക്കുക , അത് മാത്രമാണ് ചെയ്യേണ്ടത്. അതാണ് നന്ദി ചെയ്യുന്നതും. നന്ദിയുടെ പ്രത്യേകതയും അത് തന്നെ. ചുമ്മാതെ ഇരിക്കുക, ശ്രദ്ധയോടെ എപ്പോഴും . പൂർണമായ ശ്രദ്ധയോടെ ഒരു നിമിഷം പോലും ഉറക്കത്തിലേക്കു വഴുതി വീഴാതെ അങ്ങനെ ഇരിക്കുന്നു.. നന്ദികേശ്വരൻ എപ്പോഴും കർമ്മനിരതനാണ് , നമ്മുടെ കാഴ്ചയിൽ ഒന്നും ചെയ്യുന്നില്ലെ ങ്കിലും , ആരിൽ നിന്നും ഒന്നും പ്രതീക്ഷിക്കാതെ ആരെയും പ്രതീക്ഷിക്കാതെ നിരന്തരമായ കാത്തിരിപ്പ്. തുടരുന്നു. ഒന്നും ചെയ്യാതെ അങ്ങനെ ഇരുന്നാൽ സൃഷ്ടി വേണ്ടത് ചെയ്തുകൊള്ളും. ധ്യാനത്തിനിടയിൽ ആരും ഒന്നും ചെയ്യുന്നില്ല, അവനവനു വേണ്ടിയോ മറ്റുള്ളവർക്ക് വേണ്ടയോ. നിലനില്പ്പിന്റെ ബഹുമുഖ സാദ്ധ്യതകളെപ്പറ്റി നമ്മൾ ബോധാവാന്മാരാകുന്നു. നാം നിലനില്പ്പി ന്റെ ഒരു സജീവ ഭാഗം ആകുന്നു എന്ന് നമുക്ക് ബോധം ഉണ്ടാകുന്നു. ഈ ബോധം നമുക്കെപ്പോഴും ഉണ്ട്, പക്ഷെ മറ്റൊന്നും ചെയ്യാതെ പ്രപഞ്ചത്തിൽ നമ്മുടെ

നിലനില്പ്പിനെപ്പറ്റി മാത്രം ചിന്തിക്കുകയാണ് ധ്യാനനിരതരാകുമ്പോൾ ചെയ്യുന്നത് , ചെയ്യേണ്ടത് . നന്ദികേശ്വരൻ പറയുന്നു: നിങ്ങൾ എന്നെപ്പോലെയാണ് ഇരിക്കേണ്ടത്.

എന്താണ് ധ്യാനലിംഗ ക്ഷേത്രത്തിന്റെ മുമ്പിൽ ഉള്ള നന്ദിയുടെ പ്രത്യേകത. അത് ലോഹം കൊണ്ടാണോ ഉണ്ടാക്കിയിരിക്കുന്നത് ? ഇവിടെയുള്ള നന്ദി ഒരു പക്ഷെ മറ്റൊരിടത്തും ഉള്ള നന്ദിയെ പ്പോലെ ആയിരിക്കുകയില്ല. 6 മുതൽ 9 ഇഞ്ച് വരെ നീളമുള്ള ലോഹ കഷണങ്ങൾ കൊണ്ടാണ് ഇതിന്റെ ഉപരിതലം നിർമ്മിച്ചിരിക്കുന്നത്. ഉള്ളിൽ മത്തന്റെ വിത്തുകൾ, മഞ്ഞൾ, ഭസ്മം , പവിത്രമായ വിഭൂതി എന്നിവയാണ് ഉള്ളത്. ഇവ ചില പ്രത്യേക എണ്ണകളും മണലും ചേർത്ത് കുഴച്ച് ഏക ദേശം 20,000 കിലോഗ്രാം സാധനങ്ങൾ അതിനുള്ളിൽ നിറച്ചിട്ടുണ്ട് . അതിനു ശേഷം അത് വായു നിബദ്ധമാക്കി സീൽ ചെയ്തു. ഇതെല്ലാം ഒരു പ്രത്യേക രീതിയിൽ ചെയ്തത് കൊണ്ടു നന്ദിയിൽ നിന്നും ഒരു പ്രത്യേക ദീപ്തി പ്രസരിക്കുന്നു. ശരിക്കും ഒരു ഊർജ്ജ ഉറവിടം ആയി അതുകൊണ്ട് നന്ദി പ്രവർത്തിക്കുന്നു. ലക്ഷണമൊത്ത ഒരു കാളയെ അവിടെ ദിവസങ്ങളോളം കെട്ടിയിട്ടു അത് നോക്കിയാണ് ഈ പ്രതിമ സൃഷ്ടിച്ചതത്രെ. തികച്ചും വ്യത്യസ്തമായ ഗംഭീരമായ നന്ദി തന്നെ ഇത്, സംശയമില്ല.

മൈസൂരിലെ നന്ദി കുന്നിലെ നന്ദിയും തഞ്ചാവൂരിലെ ബ്രുഹദീശ്വര ക്ഷേത്രത്തിലെ നന്ദിയും ഞാൻ എടുത്ത സദ്ഗുരു സമർപ്പിച്ച നന്ദിയുടെയും ഫോട്ടോകൾ ശ്രദ്ധിക്കുക. അവയിലുള്ള വ്യത്യാസം കാണാൻ കഴിയും .

അവലംബം

https://en.wikipedia.org/wiki/Nandi_(bull)
http://www.rudraksha-ratna.com/articles/story-of-nandi
http://isha.sadhguru.org/.../what-makes-nandi-a-meditative-b.../





## 6.മറ്റു ചില വിവരങ്ങൾ, മടക്ക യാത്രയും

ചുരുക്കത്തിൽ ഞങ്ങളുടെ തികച്ചും ഹ്രസ്വമായ ആശ്രമ സന്ദർശനം അവസാന ഘട്ടത്തിലേക്ക് എത്തുകയായി. അവിടത്തെ പതിവ് യോഗാ പരി ശീലന പരിപാടികളിൽ ഒന്നും പങ്കെടുക്കാനുള്ള യാത്ര ആയിരുന്നില്ല. മുമ്പ് പറഞ്ഞ നാല് തരം സന്ദർശകരിൽ മൂന്നാം തരം മാത്രം . അടുത്തു എപ്പോഴെ ങ്കിലും അവിടെ ഏതെങ്കിലും നീണ്ട പരിശീ ലന പരിപാടിക്ക് പോകുന്നതിനു മുമ്പ് ഒരു തയാറെടുപ്പ് എന്ന് മാത്രമേ എനിക്ക് ഉദ്ദേശം ഉണ്ടായിരുന്നുള്ളൂ. അതിനു മുമ്പ് പലപ്രാവശ്യം, ആശ്രമം തുടങ്ങിയ കാലം മുതൽ അവിടെ ഇടക്കിടക്ക് പോയിരുന്ന സുഹൃത്തിന്റെ സന്ദർശനം ഒരു നിമിത്തമായി എന്ന് മാത്രം, ശരിക്കും ഒരു തരം സ്പോൺസർഡ് പ്രോഗ്രാം പോലെ.

ഞങ്ങൾ അവിടെ എത്തിയത് ഏകദേശം പതി നൊന്നു മണിക്കായിരുന്നു. കോയമ്പത്തുരിൽ വച്ച് തമിഴ്നാട്ടിലെ ഇഡ്ഡലിയും വടയും മൂന്നു വിവിധതരം ചട്നികളും സാമ്പാറുമായി പ്രാതൽ കഴിച്ചത് കൊണ്ടു ഒരു മണി വരെ വിശപ്പ് തോന്നിയി രുന്നില്ല.പ്രത്യേകിച്ചും ദേവീ ക്ഷേത്രത്തിലും ധ്യാനലിംഗഹാളിലെ ധ്യാനവും കഴിഞ്ഞപ്പോൾ മനസ്സിനും ശരീരത്തിനും ഒരു ഉണർവ് ഉണ്ടായത് പോലെ തോന്നി. വിശപ്പ് തോന്നിയതേയില്ല. സുഹൃത്ത് പറഞ്ഞു ഭക്ഷണം ആശ്രമത്തിൽ അന്തേവാസികൾക്ക് രാവിലെ 10 മണിക്കും വൈകുന്നേരം ഏഴു മണിക്കും മാത്രമാണ്, ഭിക്ഷ എന്നു വിളിക്കുന്ന ഭക്ഷണം വലിയ ഒരു ഹാളിൽ ആണ് വിളമ്പുന്നത്. താൽക്കാ ലിക സന്ദർശകർക്കും അതിൽ പങ്കു കൊ ള്ളാം . അല്ലാത്ത സമയത്ത് ഭക്ഷണം വേണ്ട വർക്ക്, പ്രത്യേകിച്ചും

ഞങ്ങളെ പ്പോലെ വരുന്നവർക്ക് ഒരു കാന്റീൻ ഉണ്ട് ഉള്ളിൽ തന്നെ. അവിടെ സസ്യാഹാരം ചിലതൊ ക്കെ കിട്ടും .

പതിവ് പോലെ ലഞ്ച് സമയം ആയപ്പോൾ ഞങ്ങൾ കാന്റീനിൽ കയറി. അരിയാഹാരം പതിവായതു കൊണ്ടു കിട്ടുന്ന ഉച്ച ഭക്ഷണം നോക്കിയപോൾ കൂൺ ബിരിയാണിയും തൈർ ശാദവും ഉണ്ടെന്നു കണ്ടു. പൂരിയും മറ്റും വേറെയും ഉണ്ട്. ഞങ്ങൾ ഒരു കൂൺ ബിരിയാണിയും ഫ്രൂട്ട് സാലഡും വാങ്ങി കഴിച്ചു വിശപ്പ് ശമിപ്പിച്ചു. നല്ല ഭക്ഷണം തന്നെ, . തൃപ്തിയായി. അത് കഴിഞ്ഞാണ് ആദി യോഗി സവിധത്തിലേക്കു പോയത്.

ആശ്രമത്തിലെ യോഗ പരിശീലന പരിപാടികൾ പല രീതിയിൽ ഉണ്ട്. വെറും അഞ്ചു മിനിട്ടു പരി പാടികൾ മുതൽ ആഴ്ചകൾ നീണ്ടു നില്ക്കുന്നവ വരെ . നീണ്ട പരിപാടികൾ മുൻകൂട്ടി നിശ്ചയിച്ച ദിവസങ്ങളിൽ മാത്രമേ ഉണ്ടാവൂ. അതിനു യോഗ കേന്ദ്രത്തിന്റെ വെബ്ബ്സൈറ്റിൽ നോക്കി മുൻകൂട്ടി ബുക്ക് ചെയ്യണം . ചില സമയത്ത് തമിഴിലും ചിലപ്പോൾ ഇന്ഗ്ലീഷിലും ആണ് ക്ലാസ്സെടുക്കുക. കേരളത്തിലുള്ള ഇഷാ കേന്ദ്രങ്ങൾ ഇടയ്ക്കിടയ്ക്ക് യോഗ കോര്സുകൾ നടത്തുന്നുണ്ട്. തിരുവനന്തപുരം, തൃശ്ശൂർ കോഴിക്കോട് എന്നിവിടങ്ങളിലെ കേന്ദ്രങ്ങൾ സജീവമാണ്. ഞാൻ അങ്ങനെ കോഴിക്കോട്ടു വച്ചാണ് Inner Engineering എന്ന സാംഭവി മഹാമുദ്ര ക്രിയ പഠിച്ചത്. ഒരു നിശ്ചിത തുക സംഭാവനയായി നൽകണം . ഒരു കോര്സ് ചെയ്താൽ മാസാമാസം നടക്കുന്ന സത്സംഗത്തിൽ പോയി നാം ചെയ്യുന്നരീതിയിൽ തെറ്റുകൾ ഉണ്ട് എങ്കിൽ തിരുത്തുകയും ആവാം. ഒരു കൂട്ടമായി സദ്ഗുരു നയിക്കുന്ന പ്രത്യേക കൂട്ട ധ്യാനവും ( Guided meditation) ഉം ഉണ്ടാവും . ഈ ക്ലാസുകൾക്കുള്ള പ്രത്യേകത പഠനം

അദ്ധ്യാപകൻ ഉണ്ടെങ്കിലും സദ്ഗുരുവിന്റെ തന്നെ വിഡിയോ വഴിയാണ് കൂടുതലും എന്നതാണ്. അത് കൊണ്ടു സദ്ഗുരു തന്നെ നമ്മെ നയിക്കുന്നത് പോലെ തോന്നും . അദ്ദേഹത്തിന്റെ സ്വതസിദ്ധമായ വാഗ്ചാതുരിയും നർമ്മരസം നിറഞ്ഞ സംഭാഷണവും പഠിത്തം എളുപ്പമാകുന്നു. അദ്ദേഹം സജീവമായി പഠിപ്പിക്കുന്നു എന്ന് തോന്നും .

വെബ്സൈറ്റിൽ കാണുന്ന ചില പരിശീലന കോര്സുകളെപ്പറ്റി ചുരുക്കത്ത്തിൽ താഴെ കൊടുക്കുന്നു.

I. തുടക്കക്കാർക്ക് വേണ്ടിയുള്ളവ

1. അഞ്ചുമിനുട്ട് പരിപാടികൾ : ലളിതമായ ഈ പരിപാടികൾ അഞ്ചു മിനുട്ട് മാത്രം കൊണ്ടു ചെയ്യാം . ആരോഗ്യത്തിനും മനഃശാന്തിക്കും , നമ്മുടെ ആന്തരിക മനസ്സിലേക്ക് നോക്കാനും ജീവിത വിജയത്തിനും മറ്റും പ്രയോജനപ്പെടുമെന്ന് പറയുന്നു ഇവ. കൂടുതൽ വിവരങ്ങൾക്ക് ഈ ലിങ്കിൽ നോക്കുക : http://isha.sadhguru.org/5-min-practices/
2. നമസ്കാർ : ലളിതമായി മറ്റുള്ളവരുമായി പരിചയപ്പെടാൻ ഉള്ള രീതികൾ, 3 - 5 മിനുട്ട് മാത്രം എടുക്കുന്നു. കൂടുതൽ അറിയാൻ നോക്കുക: http://isha.sadhguru.org/namaskar/
3. Inner എഞ്ചിനീയറിംഗ് : നമ്മുടെ ആന്തരിക മനഃശക്തിയെ ഉണർത്താൻ ഉതകുന്ന ഒരു ക്രിയ ആണിത്. ഇഷാ കേന്ദ്രങ്ങളിൽ ഒരാഴ്ച്ചകൊന്ട്ടു ദിവസം... 2 - 3 മണിക്കൂർ കൊണ്ടു പരിശീലിപ്പി ക്കുന്ന സാംഭവി mahaamudra എന്നാ ക്രിയ. ഈ ലിങ്കിൽ നോക്കുക. ഈ പരിശീലനം ചില സമയം തമിഴിലും ചിലപ്പോൾ ഇന്ഗ്ലെഷിലും ആയിരിക്കും നടത്തുന്നത് .
http://isha.sadhguru.org/isha-yoga-pro.../.../inner-

engineering/
4. ഹഠയോഗ പരിശീലനം : വിവിധ യോഗ ക്രിയകലിൽ കൂടി നമ്മുടെ ശരീരം ജീവിത ത്തിലെ പ്രശ്നങ്ങളെ നേരിടാൻ തയാറാ ക്കുന്ന ക്രിയകൾ അടങ്ങുന്ന പരിശീലനം . ഉപയോഗ, അംഗ മർദ്ദന, സൂര്യ ക്രിയ, യോഗാസനങ്ങൾ, ഭൂത ശുദ്ധി എന്നീ ക്രിയകൾ ഇതിൽ പെടുന്നു ; വിവരങ്ങൾക്ക് ഇവിടെ നോക്കുക: http://isha.sadhguru.org/isha-yoga-p.../basic-yoga/hatha-yoga/ ഘട്ടം ഘട്ടമായി ഇത് ചെയ്യാവുന്നതാണ് , തുടർച്ചയായോ , പലപ്പോഴായോ.

II. യോഗ ചര്യ കുറെയൊക്കെ പഠിച്ചവർക്ക്

1.ഭാവ സ്പന്ദന: 4 – 5 ദിവസം നീണ്ടു നിൽക്കുന്ന പരിശീലനം , തമിഴിലും ഇന്ഗ്ലീഷിലും ഇടയ്ക്കിടയ്ക്ക്, ഇവിടെ നോക്കുക.http://isha.sadhguru.org/bhava-spandana/
2. ശൂന്യ ധ്യാനം :മനസ്സിനെ നിയന്ത്രിക്കാൻ ധ്യാനതിലൂടെ പരിശീളിപ്പ്ക്കുന്നു. മനസ്സിനെ നിശ്ചലമാക്കാൻ കഴിഞ്ഞാൽ നമ്മുടെ ആന്തരിക ശക്തി വർദ്ധിക്കുന്നു, ബുദ്ധി വരെ വികസിക്കുന്നു ;കൂടിതൽ വിവാങ്ങല്ക്ക് നോക്കുക : http://isha.sadhguru.org/isha-yoga-pro.../.../shoonya-intensive/
3. സംയമ പരിശീലനം : നാഞാൻ മുമ്പ് സൂചിപ്പിച്ച നാലാമത്തെ കൂട്ടത്തിൽ ഉള്ളവർ ഇഷ യോഗ പഠിപ്പിക്കുക ഒരു ശീലമാക്കാൻ തയാരുള്ളവർക്ക് വേണ്ടി അദ്ധ്യാപക പരിശീലന കോര്സുകൾ ഇവിടെ നടത്തുന്നു.

ഹഠയോഗ , ഇഷ ഇന്നർ ഇഞ്ചിനീയറിംഗ് കോര്സുകൾ പഠിപ്പിക്കാൻ താല്പര്യം ഉള്ള വരെ ഇവിടെ പരിശീലിപ്പിക്കുന്നു.

എന്നി ങ്ങനെ പലതും . കൂടുതൽ വിവരങ്ങൾ ഞാൻ ഇവിടെ വിസ്തര ഭയത്താൽ കൊടുക്കുന്നില്ല.

രാവിലെ പതിനൊന്നു മണിക്ക് ആശ്രമ ത്തിൽ എത്തിയ ഞങ്ങൾക്ക് വൈകുന്നേരം ഏഴ്ച മണി ആയതു പെട്ടെന്നു ആയതായി തോണി. അത്രമാത്രം ഞങ്ങള്ക് കാണാനും അനുഭവിക്കാനും ഉണ്ടായിരുന്നു അവിടെ. വൈകുന്നേരത്തെ ഭക്ഷണം ആശ്രമത്തിലെ ഭിക്ഷ തന്നെയാവട്ടെ എന്ന് കരുതി ഭക്ഷണപ്പുരയിലേക്ക് നീങ്ങി. കൃത്യം ഏഴ്ച മണി ആയപോൾ ആശ്രമത്തിലെ ഒട്ടു മിക്കവാറും അന്തേവാസികൾ അവിടെ എത്തിയിരുന്നു. എല്ലാവരും അകത്തു കയറി നിലത്തു വിരിച്ച പുല്പായമേൽ ഇരുന്നു. ഒരു സ്റ്റീൽ തട്ടവും ഗ്ലാസും എല്ലാവരുടെയും മുമ്പിൽ ഉണ്ടായിരുന്നു. നീണ്ട വരി 6 – 8 ഉണ്ടായിരുന്നു. വലിയ ഹാളാണ്, ഓരോ വരിയിലും 80 ഓളം ആൾക്കാർക്കിരി ക്കാവു ന്നത്ര വലുത്. ഒരു വരിയിൽ മാത്രം ഒരു നോട്ടീസ് “എരിവു കുറഞ്ഞ ഭക്ഷണം വേണ്ടവർ “ എന്ന വിവരം. അൽപ്പം സ്ഥൂലശരീരികൾ ആയ സായിപ്പന്മാരും മദാമ്മമാരും നിലതിരിക്കാൻ വിഷമിക്കുന്നത് കണ്ടു. വലിയ ഹാൾ. ഭക്ഷണം വളരെ ലളിതം . കുറച്ചു പച്ചക്കറികൾ നുറുക്കിയ മിശ്രിത സാലഡ് ആണ് ആദ്യം പിന്നീട്ടു തട്ട് ദോശ മൂന്നോ നാലോ ആവശ്യത്തിനു , സാമ്പാറും , കുറച്ചു ചോറും , അവസാനം കുറച്ചു പായസവും എല്ലാ വിഭവങ്ങളും .. വിളമ്പിക്കഴിഞ്ഞു എല്ലാവരും കൂടി രണ്ടു മിനുട്ട് പ്രാർഥിച്ചു . തൃപ്തിയോടെ രുചികരമായ ഭക്ഷണം കഴിച്ചു. ഭക്ഷണ ശേഷം എല്ലാവരും ബാക്കി വന ഭക്ഷണം ഒരു ബക്ക റ്റിൽ ന്കിക്ഷേപിച്ചു പാത്രം കഴുകിമേശപ്പുറത്തുവച്ചു.

എന്റെ സുഹ്രത്തിന്റെ ആശ്രമത്തിലെ ഒരു ആദ്യകാല സുഹൃത്തിനെ അവിടെ വച്ച് കണ്ടു പരിചയപ്പെട്ടു. കുറച്ചു സമയം വഴിയിൽ നിന്ന് വർത്തമാനം പറഞ്ഞു. സുഹൃത്തിനു ഞങ്ങൾ എഴുതിയ രണ്ടു മലയാളം ബുക്കും സ്നേഹപൂർവ്വം സമ്മാനിച്ചു മുറിയിലേക്ക് പോന്നു. രാവിലെ കൃത്യം 6 മണിക്ക് മുൻകൂട്ടി പറഞ്ഞിരുന്ന ടാക്സി വന്നു , ഞങ്ങൾ കയ്യിലെ ബാണ്ട് അഴിച്ചു സെക്യൂരിട്ടിയിൽ ഏല്പ്പിച്ചു തിരിച്ചുപുറപ്പെട്ടു. പൂർണ സംത്രുപ്തിയോടെ, സന്തോഷത്തോടെ.

എന്റെ കൂടെ ഇഷ ആശ്രമം എന്ത് ആണെന്ന് വായിച്ചു മനസ്സിലാക്കാൻ ശ്രമിച്ച സഹകരിച്ച എല്ലാവര്ക്കും നന്ദി , നമസ്കാരം . അവിടത്തെ ഒരു നീണ്ട മറ്റൊരു കോര്സിനു വേണ്ടിയുള്ള അവസരം കാത്തു കൊണ്ടു തൽക്കാലം വിട.

(ചിത്രങ്ങൾ ചിലത് ഇഷാ കേന്ദ്രത്തിന്റെ വെബ്സൈറ്റിൽ നിന്ന്



)

**Books authored by Dr K P Mohandas**

1. Modern Control Engineering, Sanguine Technical Publishers, Bengaluru, Revised Second Edition 2016

ISBN : 9 78938 35 06514. MRP: Rs 545/)

2. A Guide to Academic Research, Sanguine Technical Publishers, Bengaluru,2014, ISBN: 9789383506132 ( MRP: Rs.150/)

( For getting copy of these two books ( 1 & 2) please contact : **Lal M Prasad , publisher at : info@sanguineindia.com Website: www.sanguineindia.com) Good discount, upt0 30% or more, available for bulk orders,.**

3. Basics of Electrical Engineering, EC Reference Books, Ernakulam,2016, ISBN : 9788192432830. MRP:Rs .190/

4. Introduction to Electrical Engineering, EC Reference Books, Ernakulam,2016, ISBN : 9788192432823. MRP: 170/

For these books ( 3 & 4), please contact : **EC Reference Books, Puthencruz, Ernakulam , Tel #9871676845 or contact@ecreferencebooks.com)**

5. "Technology Education and Environment For Sustainable Growth", Proceedings of the 22nd National Systems Conference 1998 (Co-editor), Allied Publishers New Delhi , 1998. ISBN: 81-7023-844-7

6. **വൈദ്യുത ടെക്നോളജി** ( Vaidyutha Technology : Malayalam text Book for Polytechnic students) along with few other authors. Published by State Institute of Languages. Kerala (1982)

7. **വൈദ്യുതിയുടെ പ്രേഷണവും വിതരണവും** (Vaiduthyute Preshanavum Vitharanavum : Text book on Transmission and Distribution of Electrical Energy ), Published by State Institute of Languages. Kerala (1983)

8. **അത്താത്തുർക്കിന്റെ നാട്ടിൽ** ( Memories of Turkey) , self published 2017.MRP: Rs 150/

9. **ബാലിയിലേക്ക് ഒരു ഹ്രസ്വ യാത്ര** (Travelogue on trip to Bali, Indonesia), Self published, 2017, MRP:Rs 50/

Books (8) and (9) are printed by me, not available through book sellers except in Kozhikode. **Books can be sent by ordinary Printed Matter post to those interested on payment of Rs 100/ for both books together . Contact me via email or SMS for bank details: kp.mohandas62@gmail.com, Mob : 9400470302 ( also Whatsapp)**

Contact : Prof K P Mohandas for any clarification via email or SMS : **: kp.mohandas62@gmail.com, Mob : 9400470302 ( also Whatsapp)** Can read my blogs in face book (id)**:Mohandas K Padmanabhan or http://profkuttanadan.blogspot.in/**

**കെ പി മോഹൻ ദാസ്** : നാൽപ്പതിലധികം വർഷങ്ങൾ കേരളത്തിലും വിദേശത്തും എഞ്ചിനീയറിംഗ് കോളേജുകളിൽ ഇലക്ട്രിക്കൽ എഞ്ചിനീയറിംഗ് അദ്ധ്യാപകൻ ആയിരുന്നു. കൂടുതൽ കാലം കോഴിക്കോട് നാഷണൽ ഇന്സ്റ്റിട്യൂറ്റ് ഓഫ് ടെക്നോളജിയിൽ (പഴയ ആർ ഈ സി ). ഇപ്പോൾ അടുത്തുണ് പറ്റി വിശ്രമ ജീവിതം നയിക്കുന്നു. സ്ഥിരതാമസം കോഴിക്കോട് നഗരത്തിൽ. തനിക്കറിയാവുന്ന കാര്യങ്ങൾ മറ്റുള്ളവരുമായി പങ്കുവെക്കാൻ സദാ സന്നദ്ധൻ. എഞ്ചിനീയറിങ്ങിൽ ഇന്ഗ്ലീഷിലും മലയാളത്തിൽ യാത്രാവിവരണങ്ങളും ബ്ലോഗായും ബുക്കുകളായും പ്രസിദ്ധീകരിചിചിട്ടുണ്ട്

ഇമെയിൽ വിലാസം : kp.mohandas62@gmail.com

Face book id : Mohandas K Padmanabhan

